

# അധ്യാപകർക്കുള്ള കൈപുസ്തകം

## വിദ്യാകേളി അവധിക്കാല വിദ്യാഭ്യാസപരിപാടി

**കേരളശാസ്ത്രസാഹിത്യപരിഷത്ത്**

**കൊടുങ്ങല്ലൂർ മേഖല, തൃശ്ശൂർ ജില്ല**

## രചനാശില്പശാലയിൽ പങ്കെടുത്തവർ

❑ പി.തങ്കപ്പൻ ❑ വി.കെ.രവീന്ദ്രൻ ❑ ഏ.കെ.മൊയതീൻ ❑ സി.എ.നസീർ ❑ എം.ആർ.സുനിൽദത്ത്
❑ വി.മനോജ് ❑ ഇ.കെ.പ്രകാശൻ ❑ ഉണ്ണികൃഷ്ണൻ നെല്ലിക്കാട് ❑ ഏ.പി.മുരളീധരൻ ❑ പി.ജി.സാജൻ ❑ ടി.കെ.മീരാഭായ് ❑ വി.കെ.സദാനന്ദൻ
❑ സെറാഫിൻ പിൻഹിറോ ❑ പി.ബി.സജീവ് ❑ പി.ആർ.സുരേന്ദ്രൻ ❑ ടി.എ.രാംദാസ് ❑ എം.പി.കണ്ണൻ. ❑ ടി.എസ്. സജീവൻ

## ടൈപ്പ്സെററിങ്ങ്

❑ കെ.എസ്.ഗ്രേഷ്കൊ ❑ വി.ജി.ഗീത ❑ മാർട്ടിൻ

## പ്രൂഫ് റീഡിങ്ങ്

❑ കെ.എ.നൗഷാദ് ❑ സി.ബി.സുധ

## ലേ ഔട്ട്

❑ വി.മനോജ്

## കവർ

❑ ടി.എം.ജലീൽ

പ്രിയസുഹൃത്തെ,

കേരള ശാസ്ത്രസാഹിത്യ പരിഷത്തിന്റെ വിദ്യാഭ്യാസ പ്രവർത്തനങ്ങൾ വിജ്ഞാനോത്സവങ്ങളിലൂടെയും മറ്റും താങ്കൾക്ക് പരിചിതമാണല്ലോ. അത്തരം പ്രവർത്തനാനുഭവങ്ങളോടൊപ്പം കേരളത്തിലെ 6 ജില്ലകളിൽ ജില്ലാ പ്രാഥമിക വിദ്യാഭ്യാസപരിപാടിയുടെ ഭാഗമായി നാലാം തരം വരെയുള്ള ക്ലാസുകളിലെ പഠനത്തിനായി രൂപപ്പെടുത്തിയ കറുക, മഞ്ചാടി, കിങ്ങിണി തുടങ്ങിയ കൈപുസ്തകങ്ങളും അവധിക്കാലത്ത് സ്കൂളുകളിൽ വ്യാപകമായിക്കൊണ്ടിരിക്കുന്ന ബ്രിഡ്ജ് കോഴ്സുകളും ആണ് 'വിദ്യാകേളി'യെന്ന അവധിക്കാലവിദ്യാഭ്യാസപരിപാടിയിലേക്ക് നമ്മെ നയിച്ചത്. നാലാം തരം പൂർത്തിയാക്കിയ വിദ്യാർത്ഥിക്ക് കുറഞ്ഞ പഠനനിലവാരം ഉറപ്പുവരുത്താനുള്ള ശ്രമമാണ് വിദ്യാകേളി.

പഠനം രസകരമാക്കാൻ
അധ്യാപനം അതിമധുരമാക്കാൻ
കുട്ടിയെ പഠിക്കാൻ പഠിപ്പിക്കാൻ
വിദ്യാകേളിയിലൂടെ നമ്മൾ തയ്യാറാവുകയാണ്.

കഥകളിലൂടെ കളികളിലൂടെ നിരീക്ഷണങ്ങളിലൂടെ അനുകരണങ്ങളിലൂടെ പ്രവർത്തനങ്ങളിലൂടെയെല്ലാമാണ്. കുട്ടി പഠിക്കുന്നതെന്ന ആദ്യപാഠം നമ്മളിവിടെ ഓർക്കുന്നുണ്ട്. വിദ്യാർത്ഥികേന്ദ്രീകൃതമായ പ്രവർത്തനങ്ങളാണ് ഉദ്ഗ്രഥിതസമീപനത്തോടെ നമ്മൾ ഉപയോഗിക്കേണ്ടത്. ഈ സമീപനത്തോടെയാണ് 'പൂവാംകുറുന്നില' എന്ന പാഠപുസ്തകം തയ്യാറാക്കിയിട്ടുള്ളത്.

പൂവാംകുറുന്നിലയെ അടിസ്ഥാനമാക്കി ചെയ്യാവുന്ന പഠനപ്രവർത്തനങ്ങൾക്കുള്ള പൊതുവായ നിർദ്ദേശങ്ങളാണ് ഈ കൈപുസ്തകത്തിലുള്ളത്. ഇതിനെ വികസിപ്പിക്കേണ്ടത് നമ്മളാണ്; വിദ്യാകേളി പരിശീലനത്തിന്റെയും നമ്മുടെ ഇത്രയും കാലത്തെ അധ്യാപന അനുഭവങ്ങളിലൂടെയും.

കൊടുങ്ങല്ലൂർ
25. 04. 1997

എ.പി. മുരളീധരൻ
കോഓർഡിനേറ്റർ വിദ്യാകേളി സംഘാടകസമിതി.

## പൂവാങ്കുരുന്നില കൈപുസ്തകം ഉപയോഗിക്കുമ്പോൾ

വിദ്യാകേളി അവധിക്കാല വിദ്യാഭ്യാസപരിപാടിക്കുവേണ്ടി തയ്യാറാക്കിയ 'പൂവാംകുറുന്നില' എന്ന പാഠപുസ്തകം ഉപയോഗിക്കുന്നതിനും അനുബന്ധപ്രവർത്തനങ്ങൾ ചിട്ടയായി നടത്തുന്നതിനുമാണ് ഈ കൈപുസ്തകം.

ഭാഷ, ഗണിതം, പരിസ്ഥിതി പഠനം എന്നിവയെ വ്യത്യസ്ത വിഷയങ്ങളാക്കാതെ ഉദ്ഗ്രഥിത സമീപനം സ്വീകരിച്ച് കൂട്ടിചേർക്കാനുള്ള ക്രിയാത്മകമായ പ്രവർത്തനങ്ങൾ താങ്കളുടെ ഭാഗത്ത് നിന്ന് ഉണ്ടാകുമെന്ന് ഉറപ്പുണ്ട്. പാഠപുസ്തകത്തിലെയും മറ്റു പഠന പ്രവർത്തനങ്ങളുടേയും വിശദാംശങ്ങൾ ഇതിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. ഇത് ഒരു അവസാന പ്രവർത്തനമല്ല. ശിശുകേന്ദ്രീകൃതവും രസകരമായ പഠനാനുഭവവും താങ്കളുടെ ക്ലാസുകളിൽ ഉണ്ടാക്കുന്നതിന് ഈ കൈപുസ്തകം സഹായിക്കട്ടെ.

പഠനപ്രവർത്തനങ്ങളിൽ വൈവിധ്യവും പഠിച്ച ആശയങ്ങൾ ഉറപ്പിക്കുന്നതിനുള്ള ആവർത്തനവും ഉണ്ടാക്കുന്നതിന് സഹായകരമായ പ്രവർത്തനങ്ങൾ ഇതിൽ ചേർത്തിട്ടുണ്ട്. എങ്കിലും താങ്കളുടെ കഴിവിനനുസരിച്ച് പുതിയ പഠനപ്രവർത്തനങ്ങൾ ആവശ്യമായ ഇടങ്ങളിൽ ചേർക്കാൻ മറക്കരുത്. ഓരോ പ്രവർത്തനവും കൃത്യമായി താങ്കളുടെ ഡയറിയിൽ രേഖപ്പെടുത്തണം, പിന്നീടുള്ള ചിന്തകൾക്ക് അതുപകരിക്കട്ടെ.

'പൂവാങ്കുരുന്നില' പുസ്തകത്തിൽ ഉൾപ്പെടുത്തിയിട്ടുള്ള പാഠങ്ങളിൽ പൂവാങ്കുരിന്നില-സൂക്ഷ്മപഠനത്തിനായി തയ്യാറാക്കിയിട്ടുള്ളതാണ്. വളരെ വിശദമായ പഠനത്തിനായി പാഠത്തെ ഉപയോഗപ്പെടുത്തുക. അതുപോലെ തന്നെ 'പാട്ടും കവിതയും' സൂക്ഷ്മപഠനത്തിന്റെ ഭാഗമായിട്ടുള്ളതാണ്. ഭാഷാബോധനത്തിലും ആസ്വാദനത്തിലും ഊന്നണം. 'അമ്മുവിന്റെ വീട്', 'കത്തിന്റെ കഥ' തുടങ്ങിയ പാഠങ്ങൾ സ്ഥൂലപഠനത്തിനുവേണ്ടി തയ്യാറാക്കിയാതാണ്. പ്രധാനമായും കുട്ടികളുടെ വായനാശീലം വളർത്താനും ആസ്വാദനത്തിനും, കുട്ടികളിൽ മൂല്യബോധം ഉയർത്തുന്നതിനും ഉതകുന്ന രീതിയിലാണ്. ഈ പാഠങ്ങൾ ചിട്ടപ്പെടുത്തിയിരിക്കുന്നത്. ഈ കൈപുസ്തകത്തിൽ ഉൾപ്പെടുത്തിയിട്ടുള്ള 'ഗണിതം മധുരം'-ലഘുഗണിതപ്രശ്നങ്ങൾ കുട്ടികളിൽ അക്കബോധവും ചതുഷ്ക്രിയാബോധവും ഉറപ്പിക്കുന്നതിനും ഉതകുന്ന രീതിയിൽ തയ്യാറാക്കിയിരിക്കുന്നു.'പ്രഥമ ശുശ്രൂഷ' അവതരിപ്പിക്കുന്നതിലൂടെ വേണ്ട സന്ദർഭങ്ങളിൽ ചികിത്സ എത്തിക്കുന്നതിനും അതിനനുസരിച്ച് പ്രതികരിക്കുന്നതിനും കുട്ടികളിൽ മാനസികാവസ്ഥ ഉണ്ടാക്കുകയെന്നതാണ് ലക്ഷ്യമിടുന്നത്. 'കളിക്കാം പഠിക്കാം' ഈ പാഠഭാഗങ്ങളിൽ ശിശുകേന്ദ്രീകൃതമായ പ്രവർത്തനങ്ങൾക്ക് തന്നെയാണ് മുൻതൂക്കം. കാർഷികപരിപാടി, എങ്ങിനെ സംരക്ഷിക്കണം, ഞങ്ങളുടെ ചുമർപത്രം, ഞങ്ങളുടെ ചിത്രങ്ങൾ തുടങ്ങിയവ കുട്ടികളുടെ ഒരേസംഘങ്ങളെക്കൊണ്ട് തന്നെ ചെയ്ത് പൂർത്തീകരിക്കണം. ശാസ്ത്രപരീക്ഷണങ്ങളും, മറ്റുചില പ്രവർത്തനങ്ങൾക്കൂടി കളിക്കാം പഠിക്കാം എന്ന പാഠത്തിൽ നല്കിയിട്ടുണ്ട്. പ്രാദേശികമായ ഭേദഗതികളോടെ ഇവയെല്ലാം സംഘടിപ്പിക്കുക. പഠന സന്ദർശനങ്ങൾ പരമാവധിയെണ്ണം രക്ഷിതാക്കളുടെ മുൻകൈയിൽ വിദ്യാകേളി പഠനദിവസങ്ങളിൽ തന്നെ ഉച്ചയ്ക്ക് ശേഷം നടത്തുക. കുട്ടികളിൽ ഏറെ താൽപര്യം ജനിപ്പിക്കാൻ കഴിയുന്ന രീതിയിൽ വിദ്യാകേളിയുടെ പ്രവർത്തനങ്ങൾ ഓരോ ദിവസത്തേക്കും പ്രത്യേകം ചിട്ടപ്പെടുത്താൻ ശ്രദ്ധിക്കുമല്ലോ.

# പൂവാങ്കുരുന്നില

ആമുഖം : ശ്രവണം, ഭാഷണം, വായന, എഴുത്ത്, ആശയഗ്രഹണം, ആസ്വാദനം, ചിത്രീകരണം, വ്യാകരണം, പദാവലി വികസനം എന്നീ പ്രാപ്തികൾക്ക് ഊന്നൽ നല്കികൊണ്ട്, നിത്യജീവിതത്തിൽ പ്രയോഗിക്കുന്ന ഗണിതവും, അതേപോലെ പ്രകൃതിനിരീക്ഷണത്തിലൂടെ പരിസ്ഥിതിയുമായി ബന്ധിപ്പിച്ചുകൊണ്ടുള്ള ഒരു ബോധന സമ്പ്രദായമാണ് ഇവിടെ അവലംബിക്കേണ്ടത്. കുട്ടികളിൽ പ്രാപ്തി കൈവരിക്കാനുതകുന്ന ബോധന തന്ത്രങ്ങൾ അധ്യാപകന്റെ തനതായ ശൈലിയിലൂടെ ആവിഷ്കരിക്കുന്നതാകും അഭികാമ്യം.

കുട്ടികളും അധ്യാപകരും തമ്മിൽ പരിചയപ്പെടുന്നു.

എല്ലാ കുട്ടികളുടേയും അദ്ധ്യാപകരുടേയും ബയോഡാററ എഴുതിയ കാർഡുകൾ മുൻവശത്ത് നിരത്തിവച്ചിരിക്കുന്നു. അദ്ധ്യാപകൻ ഒരു കുട്ടിയെ വിളിക്കുന്നു. ആ കുട്ടി മുന്നോട്ട് വരുമ്പോൾ നിരത്തിവച്ചിരിക്കുന്നതിൽ നിന്ന് ഒരു കാർഡും എടുത്തുകൊണ്ടാണ് വരുന്നത്. അത് ആരുടെ കാർഡാണോ അയാളുടെ പേര് വിളിച്ചുപറയുന്നു. ആ കുട്ടിയുടെ പേര് ബി. എന്നിരിക്കട്ടെ. വരുന്ന ബി. മറ്റൊരു കാർഡും എടുത്തുകൊണ്ടാണ് വരുന്നത്. ബി. എ-യുടെ അടുത്തു വന്ന് നിൽക്കുന്നു. എ. ബി.യുടെ ബയോഡാറ്റ (അതിൽ എന്തൊക്കെ ഉണ്ടായിരിക്കണമെന്ന് നമ്മൾ നിശ്ചയിക്കണം) വായിക്കുന്നു. അതിനുശേഷം ബി. യുടെ ബയോഡാറ്റ എഴുതിയ കാർഡ് ഒരിടത്ത് വച്ച് എ തിരിച്ച് പോകുന്നു. എ. അവിടെ ശേഷിക്കുന്നു. ബി. തന്റെ കയ്യിലുള്ള കാർഡിന്റെ ഉടമയുടെ പേർ വിളച്ചുപറയുന്നു-സി. സി. കടന്നു വരുന്നു. വരുമ്പോൾ മറ്റൊരു കാർഡും എടുത്തുകൊണ്ടാണ് വരുന്നത്. ബി. സി. യുടെ ബയോഡാറ്റ വായിക്കുന്നു. ഇപ്രകാരം ഒരു വട്ടമെത്തുമ്പോൾ എല്ലാവരും തമ്മിൽ തമ്മിൽ പരിചയപ്പെട്ടുകഴിയുന്നു.

അദ്ധ്യാപകൻ കുട്ടികളെ ഗ്രൂപ്പ് തിരിക്കുന്നു.

നാലുഗ്രൂപ്പുകളാക്കി തിരിക്കുന്നു. അത് താഴെ പറയുന്ന പ്രകാരമാണ്. പച്ച, നീല, മഞ്ഞ, ചുവപ്പ് എന്നീ നാല് നിറങ്ങൾ കുട്ടികൾ ഓരോരുത്തർക്കും ഇഷ്ടപ്പെട്ട നിറങ്ങൾ പറയട്ടെ ഓരോ നിറവും ഇഷ്ടപ്പെട്ടകുട്ടികളെ ഓരോ ഗ്രൂപ്പുകളാക്കുക. അങ്ങിനെ പച്ചക്കൂട്ടം നീലക്കൂട്ടം മഞ്ഞക്കൂട്ടം ചുവപ്പുകൂട്ടം എന്നീ നാല് കൂട്ടങ്ങൾ കിട്ടുന്നു. (ഇപ്പറഞ്ഞ ഒരു നിറവും ഇഷ്ടമില്ലാത്ത കുട്ടികളുണ്ടെങ്കിൽ അവരെ ചേർത്തുകൊണ്ട് നിറമില്ലാകൂട്ടം ഉണ്ടാക്കാവുന്നതാണ്) ഈ ഗ്രൂപ്പുകൾ ഒരു സംവാദത്തിൽ ഏർപ്പെടട്ടെ. ഞങ്ങൾ എന്തുകൊണ്ട് ഒരു പ്രത്യേക നിറം ഇഷ്ടപ്പെട്ടു. എന്തുകൊണ്ട് മറ്റു നിറങ്ങൾ ഇഷ്ടപ്പെട്ടില്ല. എന്നീകാര്യങ്ങളെ പറ്റിയാകാം സംവാദം. മിടുക്കനായ ഒരു കുട്ടിയെ സംവാദം നിയന്ത്രിക്കാനായി നിറുത്താം. (അദ്ധ്യാപകന്റെ വ്യക്തി താല്പര്യങ്ങൾ സ്വാധീനം ചെലുത്താതെ സ്വാഭാവികമായ ഗ്രൂപ്പുകൾ ഉണ്ടാവാൻ മേൽപറഞ്ഞ രീതി നല്ലതാണ്)

നേടേണ്ട പ്രാപ്തികൾ : പ്രകടനം, ഭാഷണം, നിരീക്ഷണം, മൂല്യബോധം

പ്രവർത്തനങ്ങൾ : നിത്യജീവിതവുമായി ബന്ധപ്പെട്ട സംഭവങ്ങൾ അഭിനയിക്കാനായി കുട്ടികൾക്ക് അവസരം കൊടുക്കുക.

ഉദാ: 1) വീതി കുറഞ്ഞ ഒരു ചളിവരമ്പ് അതിലൂടെയുള്ള യാത്ര ഏതാനും കുട്ടികൾ അവരുടെ ഭാവനയുടെ കഴിവ് അനുസരിച്ച് അഭിനയിക്കട്ടെ.
2) കുട്ടികൾ അവരവർക്ക് ഇഷ്ടമുള്ള പാട്ടുകൾ പാടി താളാത്മകമായി നൃത്തം ചെയ്യട്ടെ. സന്ദർഭത്തിനനുസരിച്ച് വായ്ത്താരി ഇടട്ടെ.
3) ഒരു ഇടവഴിയിൽ വച്ച് എതിരെ വരുന്ന ഒരു നായയെ കണ്ടുമുട്ടുന്നു.
4) പിടിച്ചുപറിക്കാരുമായി ഏററുമുട്ടുന്നു.
5) കവലയിൽ എത്തുന്ന വിവിധ യാത്രക്കാരുടെ ചേഷ്ടകൾ. ഭിക്ഷക്കാരൻ, തള്ളുവണ്ടിക്കാരൻ, കള്ളുകുടിയൻ, മീൻകച്ചവടക്കാരൻ, പാറ്റക്കായ വില്ക്കുന്നയാൾ, **etc.**
6) ആക്സിഡൻറ് സംഭവിച്ച് ഒരാൾ വഴിയിൽ കിടക്കുന്നു. അതിനോടുള്ള വ്യത്യസ്തവ്യക്തികളുടെ പ്രതികരണങ്ങൾ.
7) ഒരു പ്രതിസന്ധിയെ എങ്ങിനെ തരണം ചെയ്യാം. ഉദാ: പിടിച്ചുപറിക്കാൻ വന്ന ഒരാളെ സമർത്ഥമായി പറ്റിക്കുന്നു.

ഇത്രയും കാര്യങ്ങൾ മഞ്ഞുരുക്കൽ എന്ന രീതിയിൽ ചെയ്യാം. അതിനുശേഷം അദ്ധ്യാപകൻ പാഠം വായിച്ച് അവതരിപ്പിക്കുന്നു.

പാഠം 1 : പുവാങ്കുരുന്നില

അധ്യാപകൻ അക്ഷരസ്ഫുടതയോടും സ്വരനിയന്ത്രണത്തോടും കൂടി വായിക്കണം. ഓരോ ഭാഗത്തിൻേറയും ഭാഗം വ്യഞ്ജിപ്പിക്കുന്ന തരത്തിൽ വായിക്കാൻ ശ്രദ്ധിക്കണം. ചില പ്രത്യേക ഘട്ടത്തിൽ കുട്ടികൾ ശ്രദ്ധിക്കുന്നുണ്ടോ എന്നറിയാൻ ചോദ്യങ്ങൾ ചോദിക്കാവുന്നതാണ്.

ഉദാ: 1. 'ഭ' യും 'ഫ' യും ആരായിരുന്നു?
2. എങ്ങോട്ടാണ് അവർ യാത്ര തിരിച്ചത്?

ഇങ്ങനെ അധ്യാപകൻ പാഠം ഒരു പ്രാവശ്യം മുഴുവനായി വായിക്കുന്നു. വേണ്ടി വന്നാൽ ഒരു പ്രാവശ്യം കൂടി വായിക്കാവുന്നതാണ്.

കുട്ടികൾ പാഠം മൗനമായി വായിക്കുന്നു. ഓരോ ഗ്രൂപ്പും അവർക്ക് കഠിനമായി തോന്നുന്ന പദങ്ങളുടെ ലിസ്റ്റ് ഉണ്ടാക്കട്ടെ. കഠിനപദങ്ങളുടെ ഉച്ചാരണം അധ്യാപകൻ പറഞ്ഞുകൊടുക്കുന്നു. അതിനുവേണ്ടി ബുദ്ധിമുട്ടുള്ള അക്ഷരം ഉൾക്കൊള്ളുന്ന മറ്റുവാക്കുകൾ പറഞ്ഞുകൊടുക്കുകയും അതിന് സഹായകമായ കവിതകളോ പാട്ടുകളോ ചൊല്ലികൊടുക്കുകയും ചെയ്യാവുന്നതാണ്.

പദങ്ങൾ എഴുതാനാണ് കുട്ടികൾക്ക് ബുദ്ധിമുട്ടെങ്കിൽ അതെഴുതാനുള്ള പരിശീലനവും നൽകണം. വായുവിൽ എഴുതിക്കുക, മണ്ണിൽ എഴുതിക്കുക, ബോർഡിൽ എഴുതിക്കുക തുടങ്ങി ഏതു മാർഗ്ഗവും അവലംബിക്കാവുന്നതാണ്.

ഉദാ: 1. അക്കരെ മുക്കോൻററയിൽ ഉറിയിൽ
ഉരുളിയിലരികിൽ ഉരിയെണ്ണ

2. ഒരരുളൻ പരലുരുളയിൽ വച്ചാൽ
ഉരുളയുരുളുമോ പരലുരുളുമോ

## അർത്ഥഗ്രഹണം

അർത്ഥമറിയാത്ത വാക്കുകളോ, പ്രയോഗങ്ങളോ പാഠത്തിലുണ്ടെങ്കിൽ ആ വാക്കുകൾ എഴുതുവാനായി ഗ്രൂപ്പുകളോട് ആവശ്യപ്പെടുന്നു.

ഉദാ: ഫാലം, മുഠാളൻ, ഇച്ഛ, ഝഷം ഇപ്രാകരം ഒരു ഗ്രൂപ്പെഴുതിയ വാക്കുകളുടെ അർത്ഥം മറ്റു ഗ്രൂപ്പുകൾക്ക് അറിയുമോ എന്ന് നോക്കുന്നു. ആർക്കും അർത്ഥമറിയാത്തവയാണെങ്കിൽ അതിൻെറ അർത്ഥം കുട്ടികൾ നിഘണ്ടുനോക്കി കണ്ടുപിടിക്കട്ടെ (നിഘണ്ടു ഇല്ലെങ്കിൽ അധ്യാപകൻ പറഞ്ഞുകൊടുക്കുക അവ ഉപയോഗിച്ച് വാക്യങ്ങളുമുണ്ടാക്കുക) പാഠത്തിലെ അതിഖരം, ഘോഷം വിഭാഗങ്ങളിൽപ്പെടുന്ന അക്ഷരങ്ങൾ വരുന്നു മറ്റുവാക്കുകളെഴുതാൻ ആവശ്യപ്പെടുന്നു. ഇത് ഒരു ഗ്രൂപ്പ് മത്സരമായി പ്രയോഗിക്കുകയും എഴുതിയ വാക്കുകളുടെ എണ്ണത്തിനനുസരിച്ച് മാർക്ക് കൊടുക്കുകയും ചെയ്യാവുന്നതാണ്.

അധ്യാപകൻ പ്രഖ്യാപിക്കുന്നു: ഈ പാഠം ഒരു നാടകരൂപത്തിൽ അവതരിപ്പിക്കുന്നതിനുള്ള പരിശീലനം നിങ്ങൾക്ക് തരാം. നിങ്ങൾ ഇതിലെ കഥാപാത്രങ്ങ ളായി തിരണം. ചിലർ 'ഭ' യാകും ചിലർ 'ഫ' ആകും ചിലർ തിരുതാളിയാകും മറു ചിലർ മുക്കുറിയും, ഇനിയും ചിലർ നായ ആകേണ്ടിവരും 'ഭൗ' 'ഭൗ'! നല്ലരസമാവും അല്ലേ? എന്നാൽ നമുക്ക് തുടങ്ങാം. കഥാപാത്രങ്ങളെ തെരഞ്ഞെടുക്കുന്നു. ഇത് വെറും റിഹേഴ്സലിൻെറ രൂപമാണ്. ഒരു കഥാപാത്രമായി പല കുട്ടികളേയും മാറിമാറി നിയോഗിക്കാവുന്നതാണ്.

അതിനുമുമ്പ് ഈ പാഠത്തിലെ പ്രധാനപ്പെട്ട സംഭവങ്ങൾ ക്രമമായി എങ്ങിനെ വരുന്നു. എന്ന കാര്യം നിങ്ങൾക്കോർമ്മയുണ്ടോ എന്ന് നോക്കാം. ഇതാ, ഇവിടെ ഏതാനും കാർഡുകളും (SentenceCards) ഇവയിൽ ഓരോന്നിലും ഓരോ സംഭവം എഴുതിയിട്ടുണ്ട്. ആ സംഭവങ്ങളെ പാഠത്തിൽ വരുന്ന ക്രമത്തിൽ അടുക്കി വെയ്ക്കണം.

1. 'ഭ'യും 'ഫ'യും നന്തിക്കര ചന്തയിലേക്ക് പുറപ്പെടുന്നു.
2. ദശപുഷ്പകുന്നിൽ എത്തുന്നു.
3. പാലം കടക്കുന്നു.
4. അൽസേഷ്യൻ നായയെ കാണുന്നു.
5. 'ഖ'യേയും 'ഘ'യേയും കാണുന്നു, പണം കൊണ്ടുപോകുന്നു.

6. 'ഛ'യേയും 'ഝ'യേയും മറ്റുള്ളവരേയും കാണുന്നു.
7. 'ഖ'യേയും 'ഘ'യേയും കബളിപ്പിച്ചതിൽ സന്തോഷിച്ച് പാട്ട്പാടുന്നു.

മേൽപറഞ്ഞ ക്രമത്തെക്കുറിച്ച് ചില ചോദ്യങ്ങൾ ചോദിക്കുന്നു.
ദശപുഷ്പക്കുന്നാണോ, പാലമാണോ, ആദ്യം വരുന്നത്?
സ്വരാക്ഷരപാട്ടിന് തൊട്ടുപിറകെ വരുന്നത് ആരാണ്?etc.

പാഠത്തിൻെറ ഉള്ളടക്കത്തെക്കുറിച്ചുള്ള ചോദ്യങ്ങൾ ഗ്രൂപ്പിലെ കുട്ടികൾ പരസ്പരം ചോദിക്കുന്നു. അധ്യാപകൻ അതിനനുസരിച്ച് മാർക്ക് കൊടുക്കുന്നു.

നാടകാവിഷ്ക്കരണം :

രംഗം : 1

'ഭ'യും 'ഫ'യും ചന്തയിലേക്ക് പുറപ്പെടുന്നത്. രണ്ടുപേരെ തെരഞ്ഞെടുക്കുന്നു. ഓരോരുത്തർക്കും പേര് കൊടുക്കുന്നു.

അധ്യാപകൻ : നിങ്ങൾ ആരൊക്കെയായിട്ടാണ് അഭിനയിക്കുന്നത്?

(ഓരോരുത്തരും അവരവർ പ്രതിനിധാനം ചെയ്യുന്ന കഥാപാത്രത്തിൻെറ പേര് പറയുന്നു. ഉച്ചാരണവൈകല്യമുണ്ടെങ്കിൽ അധ്യാപകൻ തിരുത്തികൊടുക്കുന്നു)

നാടകം തുടങ്ങുന്നു. 'ഭ'യും 'ഫ'യും പ്രവേശിക്കുന്നു. കയ്യിലും ചുമലിലും വട്ടി, കുട്ട മുതലായവ

ഭ : അപ്പോ! നാം പുറപ്പെടുകയല്ലേ?
ഫ : ഞാൻ റെഡി
ഭ : ഒന്നും മറന്നിട്ടില്ലല്ലോ
ഫ : ഇല്ല, ഇല്ല. വട്ടി, കുട്ട, കുടുക്ക എല്ലാമുണ്ട്.
ഭ : ങ! പൈസയൊക്കെ സൂക്ഷിച്ചുവെച്ചോ, കള്ളന്മാരുള്ള കാലമാ
ഫ : അതുപിന്നെ പറയണോ? ങാ! കള്ളൻമാരുടെ കാര്യം പറഞ്ഞപ്പോ ചെറിയൊരുപേടി. ഒടപ്രന്നോരെക്കൂടി കൂട്ടിയാലോ. 'പ', 'ബ', 'മ'
ഭ : വേണ്ട 'പ' യാണെങ്കിൽ പായിൽകിടന്ന് നല്ല ഒറക്കാ, 'ബ' യാണെങ്കിൽ ബലഹീനനും 'മ'യോ അല്ലങ്കിൽതന്നെ ജലദോഷവും മൂക്കടപ്പുമാണ്. പുലർക്കാലത്ത് മഞ്ഞും കൊണ്ടാ പറയുകയും വേണ്ട. അവരവിടെ കിടന്നോട്ടെ... നമ്മളല്ലേ കൂട്ടത്തിൽ കരുത്തര്. നമുക്ക് പോകാടാ.. നടക്ക്. ('ബ' മൃദുവിഭാഗത്തിൽപ്പെടുന്നു. 'മ' അനുനാസികവും)

അധ്യാപകൻ സിഗ്നൽ കൊടുത്ത് നാടകപരിശീലനം നിർത്തുന്നു.

അധ്യാപകൻ : ഇവിടെ നമുക്ക് ഒരു കാര്യം ചെയ്യാം കുറച്ച് മാർക്ക് നേടാനുള്ള വഴിനോക്കാം. 'പ' 'ബ' 'മ' എന്നീ അക്ഷരങ്ങൾ ഉള്ള വാക്കുകൾ ഉപയോഗിച്ച് ഏതാനും വാക്യങ്ങളുണ്ടാക്കുക.

'പ' എന്ന അക്ഷരം അധികം വരുന്ന ഒരു വാക്യം. ഉദാ: പപ്പടവും പരിപ്പുപായസ്സവും പാലടപ്രഥമനും പപ്പുന് പഥ്യമാണ്.
അതുപോലെ, 'ബ' വരുന്ന വാക്യം 'മ' വരുന്ന വാക്യം etc

കുറച്ച് സമയത്തിന് ശേഷം ഓരോ ഗ്രൂപ്പിൻേറയും പ്രവൃത്തിനോക്കിയിട്ട് മാർക്ക് നല്കുന്നു. ഓരോ വാക്കിനും-പേരുകൾ ഒഴിവാക്കാൻ ശ്രമിക്കുക- ഓരോ മാർക്കും വാചകത്തിൻെറ മേൻമയ്ക്കനുസരിച്ച് കുറച്ച് മാർക്ക് കൂടുതലും കൊടുക്കുക. അതിന് ശേഷം നിറുത്തിവെച്ച റിഹേഴ്സൽ ആരംഭിക്കുന്നു.

"കുണ്ടനിടവഴി കുനിഞ്ഞുനടന്നു". തുടങ്ങി ദശപുഷ്പക്കുന്നിലെത്തുന്നതുവരെയുള്ള ഭാഗങ്ങൾ അഭിനയിക്കുന്നു. അധ്യാപകൻ സഹായിക്കുന്നു. നാടകാവതരണത്തിൻെറ യൂണിറ്റ് ഒന്ന് അവസാനിക്കുന്നു.

യൂണിറ്റ് : 2

## ദശപുഷ്പക്കുന്ന്.

'ഭ'യും 'ഫ'യും ചുറ്റി നടക്കുന്നു. പെട്ടന്ന് 'ഫ'യുടെ നിലവിളി, അയ്യോ!!

'ഭ' : എന്താ ചങ്ങാതി
'ഫ' : എന്നെ ആരോ പിടിച്ചു നിർത്തി.
പെട്ടെന്ന് ഒരു പെണ്ണിൻെറ ചിരി മുഴങ്ങി
സ്ത്രീ ശബ്ദം : അയ്യയ്യേ!!! പൊണ്ണത്തടിയുണ്ടായിട്ടെന്തുകാര്യം ധൈര്യം വേണ്ടേ?
'ഭ' : അല്ല ഇത് നമ്മടെ തിരുതാളി ചേടത്തിയല്ലേ? എന്താചേടത്തി പിടിച്ചു നിർത്തുന്നേ?
തിരുതാളി : അല്ല നിങ്ങള് രണ്ടാളും പണ്ട് ആലുവാമണപ്പുറത്ത്വെച്ചുകണ്ട പരിചയം പോലും കാണിക്കാതെ പോണകണ്ടപ്പോ പിടിച്ചുനിർത്ത്യേതാ. ഹീ! ഹീ!! (തിരുതാളി ഹൃദയപൂർവ്വം ചിരിച്ചു)
'ഫ' : ഹാവൂ! സമാധാനായി
ഭ : ങ്ഹാ! ചേടത്തി തനിച്ചേയുള്ളൂ?
തിരുതാളി : തനിച്ചോ! ദാ നോക്ക്, ഞങ്ങള് സഹോദരിമാര് പത്ത് പേരും ഉണ്ട്.

'ഭ'യും 'ഫ'യും ഒരുമിച്ച് : ങ്ങേ! എല്ലാവരുണ്ടോ! ഈ കുന്ന് നിറയെ നിങ്ങളുടെ കുടുംബക്കാരാണല്ലേ? അപ്പോ ഇതൊരു ദശപുഷ്പക്കുന്ന് തന്നെ.

(അധ്യാപകൻ നാടകം നിറുത്തുകയും ദശപുഷ്പത്തെപറ്റി വിശദീകരിച്ച് കൊടുക്കുകയും ചെയ്യുന്നു.)

നാടകം വീണ്ടും ആരംഭിക്കുന്നു.

'ഭ'യും 'ഫ'യും പാടുകയും നൃത്തം വയ്ക്കുകയും ചെയ്യുന്നു. ദശപുഷ്പങ്ങളെ വിശദീകരിക്കുന്ന പാട്ട്.

"കറുകമുക്കുറ്റി, പുവാങ്കുരുന്നില
കഞ്ഞുണ്ണി ചെറുള മുയൽചെവിയും
വിഷ്ണുക്രാന്തിക്കരികെ തിരുതാളിയുഴിഞ്ഞ നി-
ലപ്പനയുമങ്ങനെ നിലകൊള്ളുന്നു"

പാട്ടിൻെറ മൂർദ്ധന്യത്തിൽ കയ്യടിച്ച് അധ്യാപകൻ നാടകം നിർത്തുന്നു.

അധ്യാപകൻ : അവരങ്ങിനെ പോകട്ടെ. ഒരു കാര്യം ചെയ്യാം. ദശപുഷ്പം എന്നതുപോലുള്ള പ്രയോഗങ്ങൾ വേറെയുമുണ്ട്. അവ എഴുതുക.
ഉദാ: തൃകടു (ചുക്ക്, മുളക്, തിപ്പല്ലി) കുട്ടികൾ എഴുതുന്നു. മാർക്ക് കൊടുക്കുന്നു. ചുക്ക്, മുളക്, തിപ്പല്ലി എന്നെഴുതിയത് ചുക്കുമു, ഉകുരു, പ്പല്ലി എന്ന് വായിക്കുന്നതിനെപറ്റി സന്ദർഭവശാൽ പറയുന്നു.

പദാവലി വികസനം : തൃഫല, ദശമൂലം, ദശോപനിഷത്തുകൾ, ചതുർവ്വേദം, ചുതുരുപായങ്ങൾ, അഷ്ടഗന്ധം, അഷ്ടചൂർണ്ണം, ദൃഷ്ടബന്ധം, നവരസങ്ങൾ, സപ്തർഷികൾ, അഷ്ടദിഗ്പാലകർ etc.

നാടകം തുടങ്ങുന്നു: 'ഭ'യും 'ഫ'യും വീതി കുറഞ്ഞതും തെന്നുന്നതുമായ പാലത്തിനരികിൽ. പാലം വീതികുറഞ്ഞതും തെന്നുന്നതുമാണെന്ന് അഭിനയത്തിലൂടെ വ്യക്തമാക്കണം. ഓരോരുത്തരും ഒറ്റക്ക് കടക്കാൻ ശ്രമിക്കുന്നു. തെന്നി വീഴുന്നു. രണ്ടുപേരും ആലോചിച്ചു നില്ക്കുന്നു. പെട്ടന്നു ആശയത്തിൻെറ വെളിച്ചം കിട്ടി. അവർ കൈകോർത്തു പിടിച്ചു. 'ഭ' മുൻപിലും 'ഫ' പിന്നിലുമായി ആടിയാടി നീങ്ങുന്നു... അവർ പ്രാർത്ഥിക്കുന്നു. "നാരായണ, നാരായണ" ഒരുവിധം അക്കരെ കടന്നു. തിരിഞ്ഞു നോക്കി. "കൂരായണ, കൂരായണ" എന്നുപറഞ്ഞുകൊണ്ട് അവർ വേഗത്തിൽ പോയി.

നാടകം നിർത്തി അധ്യാപകൻ ചോദിക്കുന്നു.

എന്താണ് 'ഭ'യുടെ കശുവണ്ടിവളവ്?

'ഫ' യെ കയ്യാമമിട്ടു പിടിച്ചു എന്നുപറയാൻ കാരണമെന്ത്?

വീണ്ടും നാടകം : പാടവരമ്പിലൂടെ വേഗത്തിൽ നടന്നുപോകുന്ന 'ഭ'യും 'ഫ'യും, പെട്ടന്നവർ നിന്നു ശ്രദ്ധിച്ചു.

ഫ : എവിടന്നാണ് ഒരു പാട്ട് കേക്കണത്.

ഭ : ങാ! നല്ല രസമുള്ള ഈണം
അവർ ചുറ്റും നോക്കുന്നു.

ഫ : ദാ! രണ്ടുപേർ പാടത്തു ചക്രം ചവിട്ടുന്നു.
പാട്ടുകേൾക്കുന്നതായി അഭിനയിക്കുന്നു. അവർ സ്വയമറിയാതെ പാട്ടിനനുസരിച്ച് നൃത്തം ചെയ്തു തുടങ്ങി.

പാട്ട് :

അക്കരയിക്കരെ ആറ്റുവരമ്പത്ത്....

..............................................................

ഔ എന്ന് മോങ്ങുന്ന കുട്ടിയുണ്ടോ?

അധ്യാപകൻ സിഗ്നൽ കൊടുത്ത് നാടകം നിറുത്തുന്നു.

നേരത്തെ പാടിയ പാട്ട് എഴുതിയ ചാർട്ട് പ്രദർശിപ്പിക്കുന്നു. കുട്ടികളോട് അതു ശ്രദ്ധിച്ച് വായിക്കാൻ ആവശ്യപ്പെടുന്നു. ആ പാട്ടിൻെറ പ്രത്യേകത എന്തെന്ന് കണ്ടുപിടിക്കാൻ സാധിക്കുമോ എന്ന് ചോദിക്കുന്നു. സ്വരാക്ഷരങ്ങൾ ക്രമത്തിൽ ഉപയോഗിച്ചിട്ടുള്ള പാട്ടാണെന്ന് കുട്ടികൾ മനസ്സിലാക്കുകയോ അല്ലെങ്കിൽ അധ്യാപകൻ പറഞ്ഞുകൊടുക്കുകയോ ചെയ്യുന്നു.

"ഉണ്ണിയെ കണ്ടാൽ അറിയാം ഊരിലെ പഞ്ഞം" എന്ന പ്രയോഗത്തേയും ഐവർകളിയേയും പറ്റി പറഞ്ഞുകൊടുക്കുന്നു. പഞ്ചപാണ്ഡവൻമാർ കളിച്ചിരുന്ന ഒരു കളിയാണ് ഐവർകളിയെന്നാണ് ഐതീഹ്യം. പിന്നീട് ഗ്രാമീണർ കളിക്കുന്ന നാടൻ കലാരൂപമായി മാറി, ആശാരി, മൂശാരി, കരുവാൻ, തട്ടാൻ, കല്ലാശ്ശാരി എന്നീ 5 ജാതിക്കാർ ചേർന്നാണത്രേ ആ കളി കളിക്കുന്നത്. കുട്ടികൾ സ്വരാക്ഷരങ്ങൾ കൊണ്ട് പദങ്ങളും വാക്യങ്ങളുമുണ്ടാക്കട്ടെ. അവർക്ക് മൂല്യത്തിനനുസരിച്ച് മാർക്കും നല്കട്ടെ.

നാടകം : നേരത്തെ പാടിയ പാട്ടിൻെറ അവസാന ഭാഗം 'ഫ'യും 'ഭ'യും കൂടി പാടി അഭിനയിക്കുന്നു. "എന്തിനുമേതിനു വാശിപിടിക്കുന്ന ഔ എന്ന് മോങ്ങുന്ന കുട്ടിയുണ്ടോ" പാട്ടും നൃത്തവും മൂർദ്ധന്യത്തിലെത്തുമ്പോൾ പെട്ടന്ന് ഒരു നായയുടെ കുര കേൾക്കുന്നു ഭൗ! ഭൗ! സ്വിച്ചിട്ടതുപോലെ പാട്ടും കളിയും നിന്നു. രണ്ടുപേരും ഭയപ്പെട്ട് നോക്കുന്നു. മുന്നിലൊരു അൽസേഷ്യൻ നായ!

നായ : ഭൗ! ഭൗ!!
ഭ : എൻെറ പേരാണല്ലോ അവൻ കുരച്ചുതുപ്പുന്നത്.
നായ : (മുന്നോട്ട് നീങ്ങി അവരുടെ മുഖത്തേയ്ക്ക് ക്രൂരമായി നോക്കിക്കൊണ്ട്) ഭൗ! ഭൗ!! ഭൗ!!!
ഫ : ചതിച്ചോ ദൈവമേ! എന്തായിനിചെയ്യുക?

ഭ : നമുക്ക് കുലമന്ത്രപഞ്ചാക്ഷരി ചൊല്ലിയാലോ?
ഫ : ശരിശരി.
രണ്ടുപേരും ചേർന്ന് പഫബഭമ എന്ന് മന്ത്രോച്ചാരണരൂപത്തിൽ ചൊല്ലുന്നു.
നായ : ഭൗ! ഭൗ!! ഭൗ!!!

ഫ, ഭ } : (കുറേ കൂടി ഉച്ചത്തിൽ മന്ത്രം ചൊല്ലുന്നു.) പഫബഭമഃ അതിൻെറ അവസാനത്തിൽ നായയുടെ മുഖത്ത് നോക്കി "ഭഫ!" എന്നാട്ടുന്നു.
നായ വാലും ചുരുട്ടിയോടുന്നു.

ഫ, ഭ } : ഹ! ഹ!! ഹ!!!

ഫ : അവൻെറയോട്ടം കണ്ടോ?
ഭ : ഓടിയ വഴിയിൽ ഇനിയൊരായിരം കൊല്ലം പുല്ല് മുളക്കില്ല. (ചിരിക്കുന്നു)
നാടകം അവസാനിക്കുന്നു.

പഞ്ചാക്ഷരി എന്ന വാക്കിൻെറ അർത്ഥം ചോദിക്കുന്നു. ഉദാഹരണം പറഞ്ഞുകൊടുക്കുന്നു. "നമശിവായ" അതുപോലെ മറ്റു പ്രയോഗങ്ങൾ പറയാമോ എന്ന് ചോദിക്കുന്നു. ത്രിതം : പിതാവും പുത്രനും പരിശുദ്ധരൂപിയും.

നാടകം : 'ഫ'യും 'ഭ'യും ചിരിച്ചുകൊണ്ട് നില്ക്കുന്നു. പെട്ടെന്ന് അവരുടെ പിൻകഴുത്തിൽ കനത്ത കൈകൾ വന്ന് വീണു. ചിരി പെട്ടെന്ന് നിന്നു. അവർ തിരിഞ്ഞുനോക്കി.

ക്രൂരമായി ചിരിച്ചുകൊണ്ട് നില്ക്കുന്ന രണ്ട് മൂറാളമാർ. 'ഫ'യും 'ഭ'യും അവരെ ദയനീയമായി നോക്കി.

ഫ, ഭ } : ആരാ? ഏവരാ? (വിറക്കുന്ന സ്വരം)

മൂറാളൻമാർ : ഞങ്ങളെ അറിയില്ലേ?

ഫ, ഭ } : പറഞ്ഞാലറിയാം.

ഒരു മൂറാളൻ: ഞാൻ നഖത്തിലെ 'ഖ', ഇവൻ മേഘത്തിലെ 'ഘ'
ഫ : (ഖയോട്) കഴുത്തീന്ന് വിട് തൻെറ നഖം തട്ടീട്ട് കഴുത്ത് വേദനിക്കണുണ്ട്.
ഭ : (ഘയോട്) എവിടന്നാ ഇപ്പോ വന്ന് വീണത് മേഘത്തീന്ന് തന്ന്യാ?

ഖ ഘ }: കിന്നാരം പറഞ്ഞുനില്ക്കാൻ സമയമില്ല. കയ്യിലുള്ള കാശിങ്ങെടുക്ക്.

ഭ ഫ }: കാശോ!

ഖ ഘ }: അതെ കാശ്, മനസ്സിലായില്ലേ?

ഭ ഫ }: പോടോ!

ഖ ഘ }: മര്യദയ്ക്ക് തരുന്നോ അതോ!

ഫ ഭ }: ഉപ്പിനും മുളകിനും കപ്പയ്ക്കും മണ്ണെണ്ണയ്ക്കും വെച്ചിരിക്കണ കാശാ

ഖ ഘ }: അതൊക്കെ ഞങ്ങള് വാങ്ങിക്കോളാം

ഫ ഭ }: അയ്യട!

ഖ ഘ }: മര്യാദയ്ക്ക് കാശ് തന്നില്ലെങ്കിൽ അടിച്ച് രണ്ടിൻേറയും ആകൃതി ഞങ്ങള് മാറ്റും.

ഫ ഭ }: അയ്യോ ചതിക്കല്ലേ, വേറെ എന്തുവേണമെങ്കിലും ചെയ്തോ, ആകൃതി മാറ്റിയാൽ പിന്നെ കുലത്തില് കേറ്റില്ല.

ഖ : പറഞ്ഞ് പറഞ്ഞ് ഇവൻമാര് നമ്മെ പറ്റിക്കാൻ നോക്കാ, അവരുടെ മടിയും കീശയുമൊക്കെ തപ്പെടോ.

(രണ്ടുപേരുടെയും ശരീരം തപ്പുന്നു. ദയനീയമായ മുഖഭാവത്തോടെ നില്ക്കുന്ന 'ഫ'യും 'ഭ'യും 'ഖ'യും 'ഘ'യും കൂടി പണം തട്ടിയെടുക്കുന്നു.)

ഖ ഘ }: വേഗം സ്ഥലം വിട്ടോളണം രണ്ടെണ്ണവും. ങാ!

(വിഷണ്ണരായി നില്ക്കുന്ന 'ഫ'യും 'ഭ'യും അവർ കീശകളും മടിയും തപ്പിനോക്കുന്നു. അവയിൽ ഒന്നും അവശേഷിച്ചിട്ടില്ലന്ന് അഭിനയിച്ച് കാണിക്കുന്നു.)

ഫ : (ദയനീയ സ്വരത്തിൽ) മുന്നിലെ പോക്കറ്റിൽ മൂരണ്ടാറ്, പിന്നിലെ പോക്കറ്റിൽ പിന്നെയൊരാറ് ഈരാറു പന്ത്രണ്ട്...., ഈരാറു പന്ത്രണ്ട്.....

ഘ : മടിയില് നാല് എളിയില് നാല്
നെഞ്ചത്തെ കീശയിൽ എട്ടുറുപ്പ്യ
ഈരണ്ട് നാല് ഇരുനാല് എട്ട്
ഈരെട്ട് പതിനാറ്
അവര്ടെ പിന്നത്തെ പതിനാറ്

അധ്യാപകൻ നാടകം നിർത്തുന്നു. കണക്കിന് പ്രാധാന്യം കൊടുക്കുന്ന ഒരു പ്രവർത്തനം കുട്ടികൾക്ക് നൽകുന്നു.

നാടകം തുടങ്ങുന്നു. കയ്യിലുള്ളപണം നഷ്ടപ്പെട്ട 'ഫ'യും 'ഭ'യും വിഷമിച്ചു നില്ക്കുകയാണ്.

ഫ : അവൻമാർ രണ്ടുപേരും പോയോ?
ഭ : പോയി ദ, ആ അത്താണിയുടെ പിന്നിലേക്ക് പോയി
ഫ : ഹ! ഹ!! ഹ!!! ഞാനവൻമാരെ പറ്റിച്ചേ
ഭ : ഞാനും ആ മൂഠാളൻമാരെ പറ്റിച്ചേ
രണ്ടുപേരും ചിരിക്കുന്നു. ഒരു ശബ്ദം കേട്ട് രണ്ടുപേരും ചിരി നിർത്തി നോക്കുന്നു.
ഫ : ദാ വരണ് വേറെ രണ്ടെണ്ണം. ചട്ടമ്പിമാരാണെന്നാ തോന്നണത്!
ഭ : ചതിച്ചോ? നമുക്ക് ഇവിടെ തലയും കുമ്പിട്ടിരിക്കാം (അവര് രണ്ട് പേരും ദുഃഖം അഭിനയിച്ചുകൊണ്ടിരിക്കുന്നു)

ച, ഝ } : ഏയ് .... ('ഫ'യും 'ഭ'യും സാവധാനത്തിൽ തലയുയർത്തി നോക്കുന്നു.)
എന്താടോ രണ്ടുപേരും ഒരുമാതിരി 'ങ്ങങ്ങണനമ'ന്ന് ഇരിക്കണത്?
('ങ, ഞ, ണ, ന, മ എന്നീ അക്ഷരങ്ങൾ അനുനാസികങ്ങളാണെന്ന് അധ്യാപകൻ പറഞ്ഞുകൊടുക്കുന്നു.)

ഫ, ഭ } : (ഒന്നുമില്ലെന്ന അർത്ഥത്തിൽ തലയാട്ടുന്നു)

ഝ, ഛ } : പിന്നെ?

ഫ : കയ്യിലുണ്ടായിരുന്നതൊക്കെയും കൊണ്ടുപോയില്ലേ അവൻമാര്
ഝ : ആര്?

ഫ, ഭ }: ഉപ്പുമുളക് തീപ്പെട്ടി മണ്ണെണ്ണ കപ്പയും വാങ്ങേണ്ട പൈസയാണേ...
തട്ടി പറച്ചോണ്ടു പോയില്ലേ....
ചട്ടമ്പിക്കാലൻമാർ....
കാലമാടൻമാർ..... (ഈണത്തിൽ ചൊല്ലുന്നു)

ഛ, ഝ }: ആര്?

ഫ : അവൻമാര്, അവരുടെ തലയിൽ ഇടിത്തീ വീഴുകയേയുള്ളു.
ഝ : ആരാണെന്ന്?
ഭ : ആ 'ഘ' യും 'ഖ' യും

ഝ, ഛ }: ങേ! (ഭയം) അവരെവിടെ? അത്രക്കായോ? കുറേ നാളായി ഞങ്ങൾ അവൻമാരെ അന്വേഷിക്കുന്നു. ഇന്ന് അവരെ കയ്യോടെ പോലീസിൽ. ഏല്പ്പിച്ചിട്ട് തന്നെ കാര്യം.

ഫ, ഭ }: അവിടുന്ന് ആരാണാവോ?

ഛ, ഝ }: ഞാൻ ഇച്ഛയിലെ 'ഛ'. ഇവൻ ഝഷത്തിലെ 'ഝ'. ഞങ്ങളെ വേറെ പലതിലും കാണാൻ സാധിക്കും. അവൻമാരെ ഒന്നു കാണിച്ചുതരുമോ?
ഫ, ഭ, ഝ, ഛ നടന്നു നീങ്ങുന്നതിനിടയിൽ

ഫ, ഭ }: ദാ... ആ മരത്തിൻെറ ചോട്ടിൽ ഇരിക്കുന്നു. ('ഛ'യും 'ഝ'യും ധൃതിയിൽ നിശ്ചയദാർഢ്യത്തോടെ നീങ്ങുന്നു. 'ഫ'യും 'ഭ'യും തുടങ്ങിവെച്ച കാര്യം പറയാൻ ശ്രമിക്കുന്നു പെട്ടെന്ന് എന്തോ ശബ്ദം കേട്ടതുപോലെ)

ഫ : പറഞ്ഞുവന്ന കാര്യം മുഴുവനാക്കാൻ ആൾക്കാര് സമ്മതിക്കില്ല്യാന്ന് വെച്ചാൽ!
ഭ : ആരായിപ്പോ ഒമ്പതാം കുഴിക്ക് ശത്രു?
ഫ : ദാ വരണ് ആടിയാടിക്കൊണ്ട് ഒരാൾ.
ഭ : കുരിശ്! റോഡിൻെറ നടുവിലൂടെയാണല്ലോ വരുന്നത് മണ്ടൻ.
ഫ : (മനസ്സിലായ മട്ടിൽ) ങാ! അത് മൂഢൻെറ 'ഢ' യാണല്ലോ, മണ്ടൻ തന്നെ, വിഡ്ഢിയുടെ പണിയിപ്പോ കഴിയും.
(എതിർവശത്തുനിന്ന് മറ്റൊരു ശബ്ദം കേൾക്കുന്നു. രണ്ടുപേരും അങ്ങോട്ട് നോക്കുന്നു.)

ഫ : ദാ ഒരു വണ്ടി പാഞ്ഞ് വരുന്നു. വണ്ടീന്ന് പാട്ട് കേൾക്കുന്നുണ്ടല്ലോ. ആരാണാവോ?

പാട്ട് : ആരാണെന്ന് ചൊല്ലാമോ ഞാൻ
ആരാണെന്ന് ചൊല്ലാമോ....?
ജേഷ്ഠനിലുണ്ട് അനിയനിലില്ല.
പീഠത്തിലുണ്ട് കസേരയിലില്ല.
ആരാണെന്നു ചൊല്ലാമോ ഞാൻ
ആരാണെന്നു ചൊല്ലാമോ?

(അധ്യാപകൻ കയ്യടിച്ച് നാടകം നിർത്തുന്നു. ഈ പാട്ടിലെ ചോദ്യത്തിന് ഉത്തരം കണ്ടുപിടിക്കാൻ കുട്ടികളോട് ആവശ്യപ്പെടുന്നു. കുട്ടികൾ കണ്ടുപിടിക്കുന്നു. വേണ്ടിവരികയാണെങ്കിൽ അധ്യാപകന് സഹായിക്കാം)

നാടകം തുടരുന്നു. പാട്ടും തുടരുന്നു. "ആരാണെന്ന് ചൊല്ലാമോ ഞാൻ...?"

ആരാണെന്നു ചൊല്ലാമോ?
ഞാനാണല്ലോ 'ഠ'
പാഠത്തിൻെറ 'ഠ'

ഭ : വണ്ടിയോടിക്കുമ്പോ പാട്ടുപാടൻ പാടില്ലാന്ന് അറിയില്ലേ ആവിസ്കിക്ക്

ഫ : വിഡ്ഢി ആരാന്നാ സംശയം. റോഡിൻെറ നടുവിലൂടെ നടന്നുവരുന്നയാളോ അതോ പാട്ടുപാടിക്കൊണ്ട് വണ്ടിയോടിക്കുന്നയാളോ?

ഭ : കണ്ടാലറിയാത്തോൻ കൊണ്ടാലറിയും. കാത്തിരുന്ന് കാണാം. പെട്ടെന്ന് വണ്ടി 'ഢ' യുടെ മേൽ ചെന്നിടിക്കുന്നു.

ഭ, ഫ : അയ്യോ..... ദേ. തകർന്നു...

ഭ : 'ഢ' യുടെ നടുവൊടിഞ്ഞുവെന്നാ തോന്നുന്നത് നമുക്കൊന്ന് പോയി നോക്കിയാലോ?

ഫ : ഞാനില്ല.

ഭ : ങും? ഒരാള് അപകടം പറ്റി കിടക്കുമ്പോ തിരിഞ്ഞുനോക്കാതിരിക്കുന്നത് മനുഷ്യത്വമാണോ?

ഫ : ആദർശൊക്കെ നല്ലതുതന്നെ. പക്ഷേ സാക്ഷി പ്രതിയാവുമെന്നാണെന്റേപേടി! എന്തിനാ വേലിമേൽ കിടക്കണ പാമ്പിനെ പിടിച്ച് കഴുത്തിലിടുന്നത്?

നാടകം അവസാനിപ്പിക്കുന്നു. അധ്യാപകൻ ചോദിക്കുന്നു. ഇങ്ങനെയുള്ള ഒരു ചുറ്റുപാടിൽ നിങ്ങൾ എന്തുചെയ്യും?
കുട്ടികളുടെ പ്രതികരണങ്ങൾ രേഖപ്പെടുത്തുന്നു.

നാടകം തുടരുന്നു.

കവല : അങ്ങോട്ടുമിങ്ങോട്ടും പോകുന്ന ജനങ്ങൾ യ, ര, ല, വ, ശ, ഷ, സ, ഹ മുതലായ എല്ലാവരുമുണ്ട്, തിക്കും തിരക്കും.

(കുതിരക്കുളമ്പടിയൊച്ച കേൾക്കുന്നു. ജനം ശ്രദ്ധിക്കുന്നു.
ഒരു രഥം വരികയാണ്. രഥത്തിൽ നിന്ന് പാട്ട് കേൾക്കുന്നു.)

തെക്കുനിന്ന് വരുന്നവരാണേ....
രഥത്തിലേറിവരുന്നവരാണേ......
'ഥ' നയിക്കും രഥമാണേ....
രഥത്തിലിരിപ്പത് 'ധ' യാണേ.....
ധനവാനായൊരു 'ധ' യാണേ....

രഥമായ് നടിച്ചുകൊണ്ട് 'ഥ' യും 'ധ'യും വരുന്നു. അവർ രഥം നിർത്തുന്നു.

ഥ : എന്താ റോഡിൻെറ നടുവിൽ ഒരു ആൾക്കൂട്ടം?

ധ : ങാ. പാട്ടും ഡാൻസുമാണല്ലോ. നമുക്ക് പോയിനോക്കാം
ജനത്തെ വകഞ്ഞുമാറ്റിക്കൊണ്ട് അവർ നീങ്ങുന്നു. ജനങ്ങളുടെ മദ്ധ്യത്തിൽ നിന്ന് പാട്ടുപാടുന്ന 'ഫ'യും 'ഭ'യും.

ഭ, ഫ }: ഞങ്ങളല്ലോ മിടുക്കൻമാർ.. 'ഫ'യും 'ഭ'യും കേമൻമാർ.

ഥ : എന്താടോ ഒരാനന്ദനടനം?
പാട്ടു നില്ക്കുന്നു.

ഫ : അതോ കേൾക്കണോ?

ധ : പിന്നെ കേൾക്കണ്ടേ!

ഫ, ഭ }: എന്നാൽ കേട്ടോളൂ (ആനന്ദത്തോടുകൂടി) ഞങ്ങളുടെ മടിയിലും കീശയിലുമുണ്ടായിരുന്ന കാശെല്ലാം ആ കാലമാടൻമാര് തട്ടികൊണ്ടുപോയി.

ധ, ഥ }: ങ്ഹാ.. അതിന് കരയുകയല്ലേ വേണ്ടത്? ഡാൻസ് ചെയ്യുന്നതെന്തിനാ?

ഭ ഫ } :അതിന് കാരണമുണ്ടേയ്...

(പാടുന്നു)

കാണം വിറ്റിട്ടും ഓണമുണ്ണാനായ്
കരുതിയ പണമാണേ... (2..)
കോണകവാലിന്മേൽ കെട്ടിയ നോട്ടുകൾ
അവരാരും കണ്ടില്ലേയ് ... (2..)
കോണകവാലിന്മേൽ കെട്ടിയ നോട്ടുകൾ
അവരാരും കണ്ടില്ലേയ്..... കാരണം
നേരുള്ള പൈസയാണേ...
നേരുള്ള പൈസയാണേ....

കൂടിനില്ക്കുന്നവർ കയ്യടിച്ച് 'ഫ'യേയും 'ഭ'യേയും പ്രോത്സാഹിപ്പിക്കുന്നു.
പാട്ട് തുടരുന്നു. കറൻസിനോട്ടുകൾ ഓരോന്നായി പുറത്തെടുത്തുകൊണ്ട് പാടുന്നു.

രണ്ടിൻെറ ചോപ്പ് അഞ്ചിൻെറ പച്ച
പത്തിൻെറ കാപ്പിപ്പൊടി... (പത്തിൻെറ.....
ദണ്ഡികടപ്പുറത്തുപ്പെടുക്കാൻ പോണ
ഗാന്ധിയപ്പൂപ്പൻ......നമ്മുടെ
ഗാന്ധിയപ്പൂപ്പൻ..

നൃത്തം പാരമ്യത്തിലാവുന്നു. പെട്ടെന്നു പൂർണവിരാമം. വിരാമം, ആശ്ചര്യം, ചോദ്യം, ഉദ്ധരണി തുടങ്ങിയ ചിഹ്നങ്ങളോടെ പോലീസുകാർ 'ഖ'യേയും 'ഘ'യേയും ജനമദ്ധ്യത്തിലേക്ക് വിചാരണക്കായി തള്ളി വിടുന്നു. എല്ലാവരും ഒരു നിമിഷം നിശ്ശബ്ദരാകുന്നു. 'ഖ'യും 'ഘ'യും സാഷ്ടാംഗപ്രണാമത്തോടെ തൻെറ തെറ്റിനു മാപ്പുചോദിച്ചുകൊണ്ട് നില്ക്കുന്നു. ദ്വേഷ്യത്തോടെ നോക്കിയിരുന്ന ജനങ്ങളുടെ ചൂണ്ടുവിരൽ അറിയാതെ മടങ്ങി. തൊഴുതുനില്ക്കുന്ന 'ഖ'യും 'ഘ'യും.

അക്ഷരം അക്ഷയമാണേ
അക്ഷരത്തെറ്റിനുമാപ്പ്
അക്ഷരം പാവനമാണേ
പാകത്തെറ്റ് പൊറുക്കേണേ.

എല്ലാവരും : അക്ഷരം അക്ഷയമാണേ
അക്ഷരം പാവനമാണേ
അക്ഷരം അദ്ധ്വാനമാണേ
അഭ്യസിച്ചെന്നാലതാനന്ദമാണേ
അദ്ധ്വാനം അക്ഷയമാണേ
ആത്മാർത്ഥമായാലതനുഭൂതിയാണേ!

## അർത്ഥബോധം വരുത്തേണ്ട പദങ്ങൾ

ബലഹീനൻ - ബലമില്ലാത്തവൻ
ഹീനൻ എന്ന പദം ചേർത്ത് വരുന്ന മറ്റുപദങ്ങൾ പറയാമോ?
ഭാഗ്യഹീനൻ, വൃത്തിഹീനൻ etc.

മാറ്റൊലി - എതിരൊലി
ഒലി - ശബ്ദം
മാറ്റാൻ - എതിരാളി, ശത്രു
ശബ്ദത്തിന് മറ്റുപദങ്ങൾ ഏതെല്ലാം.
ഒലി, ധ്വനി, ആരവം etc.

തെന്നുക - തെറ്റുക
ആറ്റുവരമ്പ് - പുഴത്തിട്ട (ആറിൻെറ വരമ്പ്)
ആറ് - പുഴ, ഒരു സംഖ്യ
അന്നംകണ്ടവൻ ആറു കഴിക്കില്ല. ഞാൻ ആറു മാമ്പഴം തിന്നു.

വരമ്പ് - തിട്ട
ഊര് - നാട്
മോങ്ങുക - കരയുക
അഞ്ചലാപ്പീസ് - തപാലാപ്പീസ് (വിശദീകരണം)
ഫാലം - നെറ്റിത്തടം

ഇഛ - ഇഷ്ടം
ഝഷം - മീൻ
ദൃഢനിശ്ചയം - ഉറച്ചതീരുമാനം, ദൃഢമായത്
ദൃഢം - ഉറച്ച
നിശ്ചയം - തീരുമാനം
കവല - വഴികൾ കൂടിച്ചേരുന്ന സ്ഥലം
ആകാരം - നീണ്ടുനിവർന്ന ശരീരം
കാണം - പറമ്പ്
സാഷ്ടാഗം - 8 അംഗങ്ങൾ
പാദഗ്രഹങ്ങൾ, പാദമുട്ടുകൾ, കൈത്തടങ്ങൾ etc.

ഉരസ് - നെറ്റി
ഈ അംഗങ്ങൾ നിലത്ത് സ്പർശിക്കുന്നതിനെ സാഷ്ടാംഗ പ്രണാം എന്ന് പറയുന്നു.

പശ്ചാത്താപവിവശർ - പാശ്ചാത്താപം കൊണ്ട് വിവശരായവർ
പശ്ചാത്താപം - കുറ്റബോധം
പശ്ചാത്തപിക്കൽ - പിന്നീട് ദുഖിക്കൽ

| | |
|---|---|
| പശ്ചാൽ | - ശേഷം |
| തപിക്കൽ | - ദുഖിക്കൽ |
| താപം | - ദുഖം |
| പാകത്തെറ്റ് | - അറിയാതെ ചെയ്ത തെറ്റ് |
| പിഴ | - തെറ്റ് |
| പൊറുക്കുക | - സഹിക്കുക, ക്ഷമിക്കുക |
| അക്ഷയം | - ക്ഷയിക്കാത്തത്, ഒഴിയാത്തത്, തീരാത്തത്, നശിക്കാത്തത്. |
| അനുഭൂതി | - സംതൃപ്തി |

## വിശദീകരിച്ച് പറയേണ്ട പദങ്ങൾ :

ഏഴരവെളുപ്പ് : സൂര്യൻ ഉദിക്കുന്നത് ആറുമണിക്കാണ് അതിന് മൂന്ന് മണിക്കൂർ (ഏഴര നാഴിക) മുമ്പുള്ള സമയം (രണ്ടര നാഴിക ഒരു മണിക്കൂർ) പുലരുവാൻ ഏഴരരാവുള്ളപ്പോൾ ഞെട്ടിയുണർന്നു ഉണ്ണിയാർച്ച ( ഈനാടൻ പാട്ട് ചൊല്ലി കേൾപ്പിക്കുക)

മകരമാസക്കുളിർ : തണുപ്പിൻെറ ആധിക്യമുള്ള സമയമാണ് മകരമാസക്കാലം. മകരമാസത്തിലെ മരംകോച്ചുന്ന മഞ്ഞ് എന്നാണ് തണുപ്പിനെ വിശേഷിപ്പിക്കുക. ഇതുപോലെ മാസങ്ങൾ ഉപയോഗിച്ച് ഋതുക്കളെ ബന്ധിപ്പിച്ച് പറയാൻ ആവശ്യപ്പെടാം. ഉദാഃ വൃശ്ചികകാറ്റ്, വൃശ്ചികപുലരി, മേടച്ചൂട്, കള്ളകർക്കിടകം, ഇടവപ്പാതി മുതലായവ.

പ്രഭാത കൃത്യങ്ങൾ : പ്രഭാതത്തിൽ ചെയ്യേണ്ട പ്രവൃത്തികൾ. (ഈ പ്രവൃത്തികൾ കുട്ടികൾ ക്രമത്തിൽ അഭിനയിക്കട്ടെ പല്ലുതേക്കൽ, കക്കൂസിൽ പോക്ക്, കൈകാൽ മുഖം കഴുകൽ, കുളി, തുടങ്ങിയവ)

കൂടപ്പിറപ്പുകൾ : കൂടെ പിറന്നവർ, ഒരമ്മയുടെ മക്കൾ

കാതംഃ ദൂരത്തിൻെറ അളവ്. പണ്ടുകാലത്ത് ഫർലോങ്ങ്, നാഴിക, കാതം എങ്ങിനെപറയും. അഞ്ചു നാഴികയാണ് ഒരു കാതം (എഴര കി.മി. )

പുല്ലാനിപടർപ്പ് : ചില സ്ഥലത്ത് കാട്ടുപോലെ പടർന്ന് വളർന്നു നില്ക്കുന്ന ഒരു ചെടി. ഇതിൻെറ പൂവിനെ ഇളചുവപ്പു നിറമാണ്. ധാരാളം പൂക്കൾ ഉണ്ടാകും. ദശപുഷ്പം, പുല്ലാനിപടർപ്പ്, വിവിധ ചെടികളുടെ ഇലകൾ എന്നിവ കുട്ടികൾ ചോദിച്ചറിഞ്ഞ് ശേഖരിക്കട്ടെ. ആഞ്ഞലിമരം, വാഴ, റോസ് ഈ ചെടികളുടെ വർഗ്ഗത്തിൽ പെട്ടവയെ നിരീക്ഷിക്കാനും ശേഖരിക്കാനും ആവശ്യപ്പെടാം.

തിരിയുഴിയുക : ചില വിശ്വാസങ്ങളിലൂടെയുണ്ടായ ആചാരനുഷ്ഠാനമാണിത്. കഷ്ടതകൾ തീരാൻ, ആപത്തുകൾ നീങ്ങാൻ, ഐശ്വര്യമുണ്ടാകാൻ ഇവയ്ക്കായി തിരികത്തിച്ച് ആപാദചൂഢം ഉഴിയുന്നു. പ്രസവിച്ച് 28 ദിവസം കഴിഞ്ഞാൽ ചുണ്ണാമ്പും മഞ്ഞളും കൂട്ടിയ കുരുതി കിണ്ണത്തിൽ ഒഴിച്ച് ഒരുഭാഗത്ത് എലിഞ്ഞിയുടെ ഇലയിൽ എണ്ണ മുക്കിയ തിരി കത്തിച്ച് സന്ധ്യാസമയത്ത് കുട്ടിയെ ഉഴിയുന്നു.

തത്തുകപിത്തുക : വേച്ചുവേച്ചുനടക്കുക 'തത്തകപിത്തകം' എന്നുപറയാം. പകുതി സ്വയം നിയന്ത്രണത്തോടേയും പകുതി സ്വയം നിയന്ത്രിക്കാൻ സാധിക്കാതെയും നടക്കുന്ന (ചലിക്കുന്ന) സ്വാഭാവം ഇതുപോലെ അതുമിതും പറയുന്നതിനെ നാം ഉപയോഗിക്കുന്ന ഒരു ഭാഷയുണ്ട്. "ഞഞ്ഞാ പിഞ്ഞാ" പറയല്ലേന്ന്.

ഐവർകളി : ഒരു നാടൻ കലാരൂപം ആശാരി, മൂശാരി, കരുവാൻ, കല്ലാശ്ശാരി, തട്ടാൻ എന്നിവർ ചേർന്ന് ചുവടുവച്ച് പക്കമേളത്തോടെ കളിക്കുന്ന ഒരു കല. (കുട്ടികളെക്കൊണ്ട് കളിപ്പിക്കുക)

പരദേവത : തലമുറകളായി ഉപാസിച്ചു വരുന്ന അവരുടെ വർഗ്ഗത്തിലെ ദേവതാമൂർത്തി.

കുലമന്ത്ര പഞ്ചാക്ഷരി : തന്റെ കുലത്തിലെ പഞ്ചാക്ഷരിമന്ത്രം. (പഞ്ചാക്ഷരിമന്ത്രം - നമഃശിവായ ഈ അഞ്ചക്ഷരം ഇവിടെ 'പ' വർഗ്ഗത്തിലെ അഞ്ചക്ഷരത്തെയാണ് സൂചിപ്പിക്കുന്നത്. അവ: പ, ഫ, ബ, ഭ, മ)

അഞ്ചലാപ്പീസ് : മുമ്പ് കാലത്ത് തപാലാപ്പീസിനെ അഞ്ചലാപ്പീസ് എന്നാണ് പറയുക. (അഞ്ചലക്കാരൻ - അഞ്ചലോട്ടം - അഞ്ചലപ്പെട്ടി തുടങ്ങിയ വാക്കുകൾ കുട്ടികൾ കേൾക്കട്ടെ)

കുട്ടികൾക്ക് ബുദ്ധിമുട്ട് തോന്നുന്ന മറ്റ് പദങ്ങളും ഇതുപോലെ വിശേഷിപ്പിച്ച് വാക്യരചന നടത്തണം.

## ചേർത്തെഴുതലും പിരിച്ചെഴുതലും

(ഇവിടെ കുട്ടികൾ വ്യാകരണ കാര്യങ്ങൾ ധരിക്കുന്നു)

1) ഉറക്കമുണർന്നിട്ടില്ല. - ഉറക്കം + ഉണർന്നിട്ടില്ല.
2) എന്നൊരാട്ടാട്ടി - എന്ന് + ഒരു + ആട്ട് + ആട്ടി
3) ഇങ്ങെടുത്തോ - ഇങ്ങ് + എടുത്തോ
4) ആടിയുലഞ്ഞു - ആടി + ഉലഞ്ഞു

ഉച്ചാരണ ശിക്ഷണത്തിനുള്ള പദങ്ങൾ (കഠിനപദങ്ങൾ) കുട്ടികൾ പുസ്തകം നോക്കി എഴുതട്ടെ
പുസ്തകത്തിലെ പദങ്ങളെ തന്നെ മറ്റ് പുതിയ സന്ദർഭങ്ങളിൽ പ്രയോഗിക്കട്ടെ.
അർത്ഥം കാണേണ്ടതും, സമാനാർത്ഥമുള്ളതും, വ്യത്യസ്ത അർത്ഥമുള്ളതുമായ പദങ്ങൾ കണ്ടെത്തട്ടെ.
വിപരീതപദങ്ങൾ കണ്ടെത്തുമ്പോൾ ആ പദം ഉപയോഗിച്ച് വാക്യരചന നടത്തണം.
ഉദാ: ഒരു സംഘത്തിലെ ഒരു കുട്ടി ഒരു വാചകം പറയുമ്പോൾ മറ്റു സംഘത്തിലെ കുട്ടി അതിന് എതിരായി വിപരീത പദം ഉപയോഗിച്ച് വാക്യം പറയട്ടെ.

# കത്തിൻെറ കഥ

കത്ത് ദൂരസ്ഥലത്തുള്ള വിലാസക്കാരന് എത്തിച്ചേരുന്നത് ഏതുവിധത്തിലാണെന്നു അധികം കുട്ടികളും ചിന്തിച്ചിരിക്കാനിടയില്ല.. കത്തിൻെറ കഥ ഈ വഴിക്കുള്ള ചിന്തയുണർത്തും.

മുന്നൊരുക്ക പ്രവർത്തനങ്ങൾ. അഭിനയിക്കാം. :

1) ഒരു വ്യക്തി പോസ്റ്റാഫീസിൽ നിന്ന് ഇൻലെൻറ് വാങ്ങുന്നത്.
2) വീട്ടിലിരുന്ന് കത്തെഴുതി മടക്കി ഒട്ടിച്ചു വിലാസം എഴുതുന്നത്.
3) പോസ്റ്റുചെയ്യുന്നത്.
4) കത്ത് സീലടിക്കുന്നത്, മെയിൽ ബാഗിലിടുന്നത്.
5) കത്തിൻെറ തീവണ്ടിയാത്ര-കുട്ടികൾ തീവണ്ടിയായി അഭിനയിക്കുന്നു.
6) മെയിൽ ബാഗ് വീണ്ടും പോസ്റ്റാഫീസിൽ എത്തുന്നത്, സീലടിക്കുന്നത്.
7) പോസ്റ്റുമാൻ സൈക്കിളിൽ കത്ത് വിതരണം നടത്തുന്നത്.
8) വിലാസക്കാരൻ കത്ത് പൊട്ടിച്ചുവായിക്കുന്നത്.

നാലുപേരുള്ള ഒരു സംഘത്തിലെ രണ്ടാൾ പോസ്റ്റോഫീസിലെ കൗണ്ടർ ആയി നില്ക്കുന്നു. ഒരാൾ ഇൻലെൻറ് വില്ക്കുന്നു. ഒരാൾ വാങ്ങുന്നു. അടുത്ത ടീമിലെ ഏതാനും പേർ വീടാകുന്നു. ഇൻലെൻറ് വാങ്ങിയ ആൾ കത്തെഴുതുന്നു. കത്തെഴുതി തുടങ്ങുന്ന സമയം വീടായിനില്ക്കുന്നവരിലൊരാൾ പാശ്ചാത്തലത്തിൽ നിന്നെന്നപോലെ പ്രിയപ്പെട്ട അമ്മയ്ക്ക്.. കത്തിൻെറ അവസാനഭാഗവും പറയണം. സ്നേഹപൂർവ്വം സ്വന്തം അപ്പു.

മുഴുവൻ കുട്ടികൾക്കും പങ്കാളിയാവാൻ പറ്റും വിധം ടീം തിരിക്കണം. മുകളിൽ കൊടുത്തിട്ടുള്ള സ്വീക്വൻസുകൾ അവതരിപ്പിച്ചതിനുശേഷം പാഠാവതരണം നടത്തണം. പാഠം വായിച്ച് അവതരിപ്പിക്കുന്നു. പ്രധാന ആശയങ്ങൾ ഉറപ്പിക്കുന്നതിന് പാഠം അവതരിപ്പിക്കുന്നതിനിടയിൽ ഏതാനും ചോദ്യങ്ങൾ ചോദിക്കാം.

1) എൻെറ തുടക്കത്തിൽ എന്താണ് എഴുതിയിരിക്കുന്നത്?
2) പിന്നീട് എഴുതിയതെന്തായിരുന്നു?
3) അമ്മയ്ക്ക് അയച്ച പണം എത്രയായിരുന്നു?
4) വീതികുറഞ്ഞ റോഡിലൂടെയുള്ള യാത്രയിൽ കണ്ട കാഴ്ചകൾ എന്തെല്ലാമായിരുന്നു?

5) വാഹനങ്ങൾ കണ്ടുരസിച്ചതെപ്പോഴാണ്?
6) അതിലൊരാളുടെ പ്രവൃത്തി കാണാൻ എനിക്ക് രസം തോന്നി, ആരുടെ പ്രവൃത്തി? എന്താണാപ്രവൃത്തി?
7) സുന്ദരിയുടെ നേർക്ക് നീട്ടിയ തുക എത്രയായിരുന്നു?
8) സുന്ദരി രണ്ട് പത്തിൻെറ നോട്ടുകളും നാല് അഞ്ചിൻെറ നോട്ടുകളും ഒരു ഇരുപത്തിയഞ്ചുപൈസാ നാണയവും തിരികെ കൊടുത്തല്ലോ. തിരികെ കൊടുത്തത് ആകെ എത്രരൂപയാണെന്ന് പറയാമോ? (ഒരു കത്ത്പാട്ടുവേണം 8 വരിയെങ്കിലും)

പോസ്റ്റോഫീസുകളി : കുട്ടികളിൽ നിന്ന് രണ്ട് പോസ്റ്റുമാനേയും രണ്ട് പോസ്റ്റുമാഷേയും തെരഞ്ഞെടുക്കണം. ബാക്കിയുള്ള കുട്ടികളെ രണ്ട് ഗ്രൂപ്പാക്കണം. ഓരോ ഗ്രൂപ്പിനും പേര് നല്കാം. ഉദഃ മാമ്പഴഗ്രൂപ്പ്, ഔഷധഗ്രൂപ്പ് മുതലായവ. മാമ്പഴഗ്രൂപ്പിനെ വീണ്ടും മൂന്ന്നാല് പേരുള്ള ചെറു ഗ്രൂപ്പുകളായി തിരിക്കുന്നു. ഒരു ചെറുഗ്രൂപ്പ് ഒരു കുടുംബമാണ്. അവർക്ക് വീട്ടുപേർ നല്കാം. അത് ഇങ്ങനെയുമാകാം. പ്രിയോർ, മയിൽപീലി, മൽഗോവ എന്നിങ്ങിനെ. ഔഷധഗ്രൂപ്പിനെ തുളസി, പനിനീർകൂർക്ക, ചിറ്റമൃത് എന്നിങ്ങനെ. മാമ്പഴതറവാടും ഔഷധതറവാടും വേറെവേറെ ദേശത്താണ് ഇപ്പോൾ താമസ്സം. പ്രിയോർ വീട്ടുകാർ തുളസിവീട്ടുകാർക്ക് കത്തെഴുതട്ടെ. ഈ രണ്ടുവീട്ടുകാർ പരസ്പരം പരിചയമുള്ളവർ. അവർ നേരത്തെതന്നെ അടുത്തടുത്തു താമസ്സിച്ചിരുന്നവരാണ്. കത്തെഴുതേണ്ട ഈ രണ്ടു വീട്ടുകാരെ നിശ്ചയിച്ചുകഴിഞ്ഞാൽ ഓരോ വീട്ടിലും അച്ഛൻ, അമ്മ, മകൾ, മകൻ എന്നിവർ വേണം. ആർക്കാണ് എഴുതേണ്ടതെന്നും ആരാണ് എഴുതേണ്ടതെന്നും വീട്ടുകാർ തീരുമാനിക്കട്ടെ. ഒരു ക്ലാസ് മുറി-ഒരു ദേശം അവിടെ പോസ്റ്റോഫീസും ജീവനക്കാരും.

വേറൊരു ക്ലാസ് അടുത്തദേശം ഒരു ക്ലാസിൻെറ വിവിധ ഭാഗങ്ങളിലാണ് വിവിധ കുടുംബക്കാർ താമസ്സിക്കുന്നത്. പോസ്റ്റോഫീസ് പ്രവർത്തിക്കുന്നു. ഓരോ വീടുകളിൽ നിന്നും ആളുകൾ വന്ന് ഇൻലെൻറ്, കാർഡ് എന്നിവ വാങ്ങിപോകുന്നു. വീട്ടിൽ കത്തെഴുതുന്നു. എഴുതിയ ആൾ വീട്ടിലെ മറ്റുള്ളവരെ കത്ത് വായിച്ച് കേൾപ്പിച്ച ശേഷം കത്ത് മടക്കി ഒട്ടിച്ച് വിലാസമെഴുതി പോസ്റ്റോഫീസിൽ ചെന്ന് പോസ്റ്റുചെയ്യുന്നു. നിശ്ചയിച്ചിട്ടുള്ള സമയത്ത് പോസ്റ്റുമാൻ പെട്ടിയിൽ നിന്നും കത്തുകളെടുക്കുന്നു. സീലടിക്കുന്നു. മെയിൽബാഗിലാക്കുന്നു. ടീച്ചറും ഈ കളികളിൽ പങ്കെടുക്കട്ടെ. അവർ അഞ്ചലോട്ടക്കാരി ആകട്ടെ. മെയിലിൽ വന്ന കത്തുകൾ പോസ്റ്റുമാൻ മറുവശത്ത് സീൽ കുത്തി പോസ്റ്റോഫീസിൽ നിന്ന് തിരിക്കുന്നു. ഓരോ വീടിൻേറയും പേരെഴുതിയ കടലാസ് അല്ലെങ്കിൽ കാർഡ് എല്ലാവർക്കും കാണാൻ പറ്റും വിധം സ്ഥാപിച്ചിരിക്കണം. ഓരോ കത്തും വിലാസക്കാരന് എത്തിക്കുന്നു. വിലാസക്കാരൻ വീട്ടുകാരെ അരികെ വിളിച്ച് കത്ത് പൊട്ടിച്ചു ഉറക്കെ വായിക്കുന്നു. മറുപടി എഴുതാൻ വേണ്ടി ഇൻലെൻറ് വാങ്ങിവരുന്നു. മറുപടി തയ്യാറാക്കുന്നു. തുടർന്ന് ദിവസവും 15 മിനിററ് സമയം ഇത്തരം കത്തെഴുത്തുകളി നടത്താവുന്നതാണ്. കത്തിലെ പ്രതിപാദ്യം എന്താകണം? ആവശ്യമെങ്കിൽ ഏതാനും സൂചനകൾ കൊടുക്കാവുന്നതാണ്.

ഓരോ കത്തിനും വൈവിധ്യം വേണം. കത്തെഴുതുമ്പോൾ അധ്യാപകൻ ഓരോ ഗ്രൂപ്പും സന്ദർശിച്ച് ആവശ്യമെങ്കിൽ സഹായിക്കണം. ഉള്ളടക്കത്തിൽ പ്രത്യേകതകളുള്ള ഒന്നുരണ്ടു കത്തുകൾ ക്ലാസിനൊന്നാകെ വായിച്ചു കേൾപ്പിക്കുന്നത് നന്നായിരിക്കും. പിറ്റേദിവസം പോസ്റ്റോഫീസ് സന്ദർശനമുണ്ട്. രണ്ട് പോസ്റ്റ്കാർഡ് വാങ്ങുന്നതിന് 50 പൈസ കൊണ്ടുവരാൻ നിർദ്ദേശിക്കണം.

സുഹൃത്തിനൊരു കത്തെഴുത്ത് : ആവശ്യമായ എണ്ണം പോസ്റ്റുകാർഡുകൾ നേരത്തെ കരുതിയിരിക്കണം. എല്ലാവർക്കും ഓരോ കാർഡ് വിതരണം ചെയ്യുന്നു. അടുത്ത വിദ്യാകേളി കേന്ദ്രത്തിലെ കുട്ടികളുടെ ഓരോ അഡ്രസ ഓരോരുത്തർക്കും നൽകുന്നു. ഈ രണ്ടുപേർ ഗ്രൂപുതിരിഞ്ഞ ആലോചിച്ച് കത്തെഴുതട്ടെ ആവശ്യമായ സഹായങ്ങൾ നൽകണം.

പോസ്റ്റോഫീസ് സന്ദർശനം : കത്തെഴുത്ത് പൂർത്തിയായാൽ പോസ്റ്റോഫീസ് സന്ദർശനമാണ്. യാത്രയ്ക്ക് പ്രത്യേക തയ്യാറെടുപ്പുവേണം. അഞ്ച് പേർ വീതമുള്ള ഗ്രൂപ്പാക്കി തിരിക്കാം. യാത്രക്കിടയിൽ ശ്രദ്ധിക്കേണ്ട കാര്യങ്ങൾ ബോർഡിൽ എഴുതിയിടണം. കുട്ടികൾ പകർത്തിയെടുക്കണം. താഴെപറയുന്നത് പോലെയുള്ള കാര്യങ്ങൾ നിരീക്ഷണങ്ങൾക്കു വിധേയമാക്കാം.

1) യാത്രയിൽ ചൂടു കൂടുതൽ അനുഭവപ്പെടുന്ന പ്രദേശങ്ങൾ ഏതാണ്. എന്താണ് ആ സ്ഥലത്തിൻെറ പ്രത്യേകത? ചൂടുകുറഞ്ഞസ്ഥലത്തിൻെറ പ്രത്യേകതയെന്താണ്?
2) നിങ്ങളുടെ ശ്രദ്ധയിൽ പെട്ട ശബ്ദങ്ങൾ ഏതൊക്കെ? പക്ഷികളുടെ ശബ്ദങ്ങളിൽ നിങ്ങൾക്കിഷ്ടപ്പെട്ടതേതൊക്കെയാണ്?
3) ഏതെല്ലാം പക്ഷികളെ നിങ്ങൾക്ക് തിരിച്ചറിയാം?
4) കത്തെപ്പോഴാണ് വാരുന്നത്?
5) തപാലാപ്പീസിൻെറ പ്രവർത്തനസമയം?

ബാക്കി നിങ്ങൾക്ക് വിടുന്നു

പോസ്റ്റോപ്പീസിലെത്തിയാൽ ആദ്യം കത്ത് പോസ്റ്റുചെയ്യട്ടെ. പോസ്റ്റോപ്പീസിൻെറ പ്രവർത്തനം പോസ്റ്റുമാഷോട് ചോദിച്ചു മനസ്സിലാക്കട്ടെ. (ടീച്ചർ പോസ്റ്റുമാഷെ കണ്ട് നേരത്തെ ഇതിനുള്ള അനുവാദം വാങ്ങിയിരിക്കണം)

തൊട്ടടുത്ത പോസ്റ്റോപ്പീസിൽ നിന്നും തിരുവനന്തപുരം, മുംബൈ, ഡെൽഹി, ഗൾഫ് തുടങ്ങിയ സ്ഥലങ്ങളിലേക്കുള്ള കത്തിൻെറ മാർഗ്ഗം വിശദീകരിക്കണം. ഓരോ കുട്ടിയും ഓരോ പോസ്റ്റുകാർഡ് കൗണ്ടറിൽ നിന്ന് വാങ്ങട്ടെ. തിരക്കുണ്ടെങ്കിൽ ക്യൂ പാലിക്കട്ടെ. തുടർന്ന് ഒരു പഴക്കട, പച്ചക്കറിക്കട, പലചരക്ക്കട, സ്റ്റേഷനറി കട, ആശുപത്രി മറ്റു സ്ഥാപനങ്ങൾ എന്നിവ സന്ദർശിക്കാം,

പച്ചക്കറികൾ എവിടെ നിന്ന് വരുന്നു? ഓരേയിനം പഴങ്ങളും പച്ചക്കറികളും എത്തുന്നതെവിടെ നിന്നാണ്? ഇതുപോലെ പലചരക്ക്കടയിലുള്ള സാധനങ്ങളും വരുന്നതെവിടെ നിന്നാണെന്ന് അന്വേഷിച്ചറിയട്ടെ. (സന്ദർശനത്തിനെടുക്കുന്ന സമയം കണക്കാക്കി സന്ദർശിക്കേണ്ട സ്ഥലങ്ങൾ തീരുമാനിക്കാം) ഓരോകടയിൽനിന്നും ഏതാനും വസ്തുക്കളുടെ വിലവിരങ്ങളും ശേഖരിക്കണം. കുട്ടികൾ നോട്ടുബുക്കിൽ കുറിച്ചിടട്ടെ.

അടുത്തദിവസം : ചോദ്യനിർമ്മാണം കുട്ടികൾ ഈരണ്ടുപേരുള്ള ഗ്രൂപ്പുകളായി തിരിയട്ടെ. തലേദിവസം ശേഖരിച്ച വിലവിവരങ്ങളുടെ അടിസ്ഥാനത്തിൽ ചോദ്യം നിർമ്മിക്കട്ടെ (ആവശ്യമായ വിശദീകരണം അധ്യാപകൻ നൽകണം) ഒരു ഗ്രൂപ്പ് ഒരു ചോദ്യം നിർമ്മിച്ചാൽ മതി. പത്തുഗ്രൂപ്പുണ്ടെങ്കിൽ ആകെ പത്തു ചോദ്യങ്ങൾ.

ചോദ്യങ്ങളുടെ രൂപം ഇങ്ങനെയാവാം, രണ്ടുദാഹരണം.

1) പോസ്റ്റുകാർഡിന് 25 പൈസ, ഇൻലെൻറ് ഷീറ്റിന് 1 രൂപ, പോസ്റ്റുകവറിന് രണ്ടുരൂപ എങ്കിൽ ഇവ ഓരോന്നും വാങ്ങാൻ ആകെ എത്രരൂപ വേണം?
2) ഒരു കിലോ തക്കാളി 8 രൂപ, ഒരു കിലോ ചേന 6 രൂപ, എങ്കിൽ ആകെ വിലയെത്ര? കൂട്ടുന്നതിനും കുറയ്ക്കുന്നതിനും ഗുണിക്കുന്നതിനും ഹരിക്കുന്നതിനും ഉള്ള ചോദ്യങ്ങൾ നിർമ്മിക്കാം. ടീച്ചർ ഓരോ ഗ്രൂപ്പിലും ചെന്ന് സഹായിക്കണം.

ചോദ്യങ്ങൾ പൂർത്തിയായാൽ ഓരോഗ്രൂപ്പും തങ്ങളുടെ ചോദ്യങ്ങൾ മറ്റു ഗ്രൂപ്പുകൾക്കു കൈമാറുന്നു. ഓരോ ഗ്രൂപ്പിനും കിഴിൽ ചോദ്യങ്ങൾക്കുള്ള ഉത്തരം കണ്ടുപിടിക്കുന്നു. ഒരു ഗ്രൂപ്പിന് ഇതുപോലെ 10 ചോദ്യങ്ങൾക്ക് ഉത്തരം കണ്ടെത്തേണ്ടിവരും. വിവിധ ഗ്രൂപ്പുകളിൽ സമാനമായ ചോദ്യങ്ങൾ വന്നാൽ അത്രയുമെണ്ണം കുറവ് വന്നേക്കാം. ചോദ്യങ്ങൾ നിർമ്മിച്ചതിന് 5 മാർക്ക് നല്കാം. ഉത്തരം ഓരോന്നിനും ഒരു മാർക്ക് വീതവും. തുടർന്ന് ഒരു ഗണിതപാട്ടും പാടാം.

തുടർന്ന് ഒരു കളിയാകാം : പഴക്കട, പച്ചക്കറിക്കട, പലചരക്ക്കട തുടങ്ങിയവ. വാങ്ങുന്നവരും വില്ക്കുന്നവരും. വാങ്ങുന്നയാൾ വാങ്ങാനുള്ളവയുടെ ലിസ്റ്റ് എഴുതികൊണ്ടുപോകട്ടെ. വില്പനക്കാരൻ വിറ്റസാധനങ്ങളുടെ വിലയെഴുതി കൂട്ടികൊടുക്കട്ടെ. വാങ്ങുന്നയാൾ കൂട്ടിയതിൽ തെറ്റുണ്ടെങ്കിൽ കണ്ടുപിടിക്കട്ടെ.

ചർച്ച : പച്ചക്കറിക്കടയിൽ നിങ്ങൾ കണ്ട സാധനങ്ങൾ നമ്മുടെ നാട്ടിലാണോ ഉല്പാദിപ്പിക്കുന്നത്?, നിങ്ങൾക്കെന്തെല്ലാം പച്ചക്കറി സാധനങ്ങൾ കൃഷിചെയ്യാൻ കഴിയും?, നമ്മുടെ വീട്ടിൽ കൃഷി ചെയ്യാൻ കഴിയുന്ന പഴ വർഗങ്ങൾ ഏതൊക്കെ?, നിങ്ങളുടെ വീട്ടിൽ പഴമുണ്ടാകുന്ന സസ്യങ്ങളേതൊക്കെയുണ്ട്? ലിസ്റ്റ് ചെയ്യുക., ഏതെല്ലാം കൂടി നട്ടു പിടിപ്പിക്കാം? അതും ലിസ്റ്റ് ചെയ്യുക. അവ കണ്ടെത്തി നട്ടുപിടിപ്പിക്കുവാൻ ശ്രമിക്കുക. കൂട്ടായിതന്നെയാകട്ടെ.

കുട്ടികളെ മൂന്നുപേരുള്ള ഗ്രൂപ്പായി തിരിക്കുക.

ചോദ്യം നിങ്ങൾ ഇന്നലെ 2 മണിക്ക് പോസ്റ്റു ചെയ്ത കത്ത് ഇപ്പോൾ എവിടെയായിരിക്കും? മെയിൽബാഗിലോ പോസ്റ്റുമാൻെറ കയ്യിലോ? അതോ സുഹൃത്തിന് കിട്ടിയിരിക്കുമോ? ഈ സമയത്ത് വിലാസക്കാരന് കിട്ടി എന്ന് കരുതുക. (ആ സമയം എത്രയെന്ന് കുട്ടികളോട് പറയണം) എങ്കിൽ പോസ്റ്റു ചെയ്ത സമയം മുതൽ വിലാസക്കാരനുകിട്ടാൻ ആകെ എത്രസമയമെടുത്തു?

ഒരു ഇൻലെൻേറാ കാർഡോ വാങ്ങി വിദ്യാകേളിയെക്കുറിച്ചു വിവരിച്ചുകൊണ്ട് ദൂരെയുള്ള അച്ഛനോ, ചേട്ടനോ, അമ്മായിക്കോ, ചേച്ചിക്കോ, കൂട്ടുകാർക്കോ ഒരു കത്തെഴുതുക.

കത്തെഴുത്ത് ഒരു ശീലമാക്കാൻ പ്രേരിപ്പിക്കുക.

# പാട്ടും കവിതയും

നാടൻ പാട്ടുകളെക്കുറിച്ച് ചില കാര്യങ്ങൾ ശ്രദ്ധിക്കു.

1. പണ്ടുകാലത്ത് ആളുകൾ വിവിധതരം പണികൾ ചെയ്യുമ്പോൾ രൂപം കൊണ്ടവയാണിവ.
2. പാട്ടിൻെറ അകമ്പടിയോടെ ജോലി ചെയുമ്പോൾ ജോലി രസകരമായി അനുഭവപ്പെടും
3. അച്ചടി ഭാഷയല്ല, നാടൻ സംസാരഭാഷയാണ് ഇതിൽ ഉപയോഗിച്ചിട്ടുള്ളത്, മനസ്സിൻെറ ഏകാഗ്രത വ്യക്തമാക്കുന്നു.
4. ഇതിൻെറ രചയിതാക്കൾ തൊഴിലാളികളുടേയും മറ്റും സംഘങ്ങളായിരിക്കും.
5. നന്മ, തിന്മ, സ്വഭാവം തുടങ്ങിയ ഒട്ടേറെ കാര്യങ്ങളെക്കുറിച്ചും നാടൻ പാട്ടുകളുണ്ടായിട്ടുണ്ട്.
6. ആചാരങ്ങൾ, അനുഷ്ഠാനങ്ങൾ എന്നിവയുമായി പാട്ടുകൾക്ക് ബന്ധമുണ്ട്.
7. ഇവയ്ക്ക് താളവും ഈണവുമുണ്ട്, വൃത്തമുണ്ടായിരിക്കണമെന്നില്ല. പ്രവൃത്തിയുടെ താളമാണ് പാട്ടിൻെറ താളം.
8. ഇവ വാമൊഴിയായി പ്രചരിക്കപ്പെട്ടതാണ്.
9. ഓരോ പ്രദേശത്തിൻേറയും സംസ്കാരം, ഭാഷ എന്നിവ നാടൻപാട്ടിലൂടെ മനസിലാക്കാം.
10. നല്ല വിളവ് കിട്ടുമ്പോൾ സന്തോഷമുണ്ടാവും അങ്ങിനേയും നാടൻ പാട്ടുകൾ ഉണ്ടായിട്ടുണ്ട്.

അധ്യാപകൻ കുട്ടികളോട് അവർക്കറിയാവുന്ന പാട്ടുകളെക്കുറിച്ച് ചോദിക്കുന്നു അവയിൽ ചിലത് പാടിക്കുന്നു. തുടർന്ന് നാടൻപാട്ടുകളെക്കുറിച്ച് അന്വേഷിക്കുന്നു. കുട്ടികളെക്കൊണ്ട് പാടിക്കുന്നു.

എലാമ്മേലി.....ഏലയ്യാ.....
ഒത്തുപിടിച്ചാൽ..... ഐലസ്സാ.
ഏലാമേലി.... ഐലസ്സാ
തള്ളിപ്പോട്ടെ..... ഐലസ്സാ.
ഉന്തുവണ്ടി..... ഐലസ്സാ.
മലയും പോരും..... ഐലസ്സാ.
ഏലാമേലി..... ഐലസ്സാ.
ഏലാമേലി..... ഐലസ്സാ.

അവരെന്തിനാണ് ഇങ്ങനെ ശബ്ദം എടുക്കുന്നത്? (അവരുടെ അദ്ധ്വാനത്തിന് എളുപ്പം കിട്ടാൻ. പണിയെടുക്കുന്നതിന് ഒരു ഈണം കിട്ടാൻ, ഒപ്പം വലിക്കുന്നതിനുവേണ്ടി)

പാടത്ത് ഞാറു നടുന്നത് നിങ്ങൾ കണ്ടിട്ടുണ്ടോ? അവർ ആസമയത്ത് ചില വായ്ത്താരികൾ ഉപയോഗിക്കാറുണ്ട്.

മാരിമഴകൾ ചൊരിഞ്ഞേ..... ചെറു
വയലുകളൊക്കെ നനഞ്ഞേ
പൂട്ടിയൊതുക്കി പറഞ്ഞേ....
ചെറുഞാറുകൾ കെട്ടിയെറിഞ്ഞേ
വന്തുനിരന്തവർ നിന്നേ .... കെട്ടി
ഞാറുകളെല്ലാം പകുത്തേ....
ഒപ്പത്തിൽ നട്ടു കരേറാനവർ
കുത്തിയെടുത്തു കുനിഞ്ഞേ

ഇങ്ങനെ പണിയെടുക്കുന്നവർ പണിയോടൊപ്പം പാട്ടുപാടുന്നു. അവർ എന്തിനെക്കുറിച്ചാണ് പാടുന്നത്?
(അവരുടെ തൊഴിലിനെക്കുറിച്ച്, വണ്ടി വലിക്കുന്നതിനെക്കുറിച്ച്, ഞാറുനടുന്നതിനെക്കുറിച്ച്)
ഇങ്ങനെ തൊഴിൽ ചെയ്യുമ്പോൾ പാടുന്ന അനേകം പാട്ടുകളുണ്ട്. കൊയ്ത്തുപാട്ട്, താരാട്ടുപാട്ട്, വഞ്ചിപ്പാട്ട് അങ്ങനെ വിവിധതരം. നിങ്ങൾ നിങ്ങളുടെ കളിയോടൊപ്പം ചില പാട്ടുകൾ പാടാറില്ലേ ഒരു കളിപ്പാട്ടു പാടിയേ.

പറപറപറ കാക്കപറ
പറപറപറ പൂച്ചപറ

ഇങ്ങനെ വിവിധതരം കളിപ്പാട്ടുകളെക്കുറിച്ച് കുട്ടികളെകൊണ്ട് പറയിപ്പിക്കണം. അവയെപരിചയപ്പെടുത്തുന്നു. നാടൻപാട്ടുകൾ പണ്ടുകാലത്ത് സംഘമായി ആളുകൾ ചൊല്ലിയുണ്ടാക്കിയതാണെന്നും അവ അവരുടെ ജോലികളുമായി ബന്ധപ്പെട്ടതാണെന്നും ഉള്ള ധാരണ കുട്ടികളെ മനസിലാക്കിപ്പിക്കുന്നു. തുടർന്ന് നേരത്തേ പാടിയ പാട്ടുകൾ കുട്ടികളെക്കൊണ്ട് സംഘമാക്കി പാടിക്കുന്നു. അവർക്കറിയാവുന്ന നാടൻപാട്ടുകൾ ശേഖരിച്ച് കൊണ്ടുവരുവാൻ ആവശ്യപ്പെടുന്നു. കുട്ടികളെ സംഘങ്ങളാക്കി തിരിച്ച് പാടിക്കുന്നു. അഭിനയിപ്പിക്കുന്നു.

## രണ്ടാംപിരീഡ്

5 പേർ വീതമുള്ളഗ്രൂപ്പുകളാക്കി കുട്ടികളെ മാറ്റുന്നു. ഒരു കുട്ടി മറ്റൊരു കുട്ടിയുടെ കണ്ണു പൊത്തുന്നു. 3 പേർ കൂടെയുണ്ട്. കണ്ണുപൊത്തിയ കുട്ടിയെക്കൊണ്ട് കയ്യിലുള്ള ഉപ്പു പൊതി ദൂരെയെവിടെയെങ്കിലും കുഴിച്ചിടുവിക്കുന്നു. ഒപ്പം 'ഉപ്പിനുപോണ വഴിയേത്.....?' എന്ന് ചോദിക്കുക്കുന്നു.

കുട്ടികൾ സംഘമായി പാടുന്നു :

ഒന്നാം ക്ലാസിൻെറ തെക്കേല്
ചമ്പത്തെങ്ങിൻെറ ചോട്ടില്
ഉപ്പാവും പെരേടെ ഉള്ളില്
വാകമരത്തിൻെറ ചോട്ടില്

എന്നിങ്ങനെ താളാത്മകമായി മറുപടി പറയുന്നു. കളിക്കുശേഷം അവർ പാടിയ കാര്യങ്ങൾ ഒന്നിച്ച് പാടിക്കുകയും എഴുതിക്കുകയും ചെയ്യുന്നു. ഇതുപോലെയാണ് പാട്ടുകൾ ഉണ്ടായതെന്നും പാട്ടെഴുതാൻ ശ്രമിച്ചാൽ നമുക്കാവുമെന്നും കുട്ടികളെ ബോധ്യപ്പെടുത്തുന്നു.

ചെമ്മീനിൽ മീനുണ്ടെങ്കിലും
ചെമ്മീനൊരു മീനല്ല.
പൊന്മാനിൽ മാനുണ്ടെങ്കിലും
പൊന്മാനൊരു മാനല്ല.
ചെമ്പോത്തിൽ പോത്തുണ്ടെങ്കിലും...
.................................................................

കുട്ടികൾ പൂർണ്ണമാക്കട്ടെ. തുടർന്ന് അവർ ശേഖരിച്ചു കൊണ്ടുവന്ന നാടൻ പാട്ടുകൾ ചൊല്ലിക്കുന്നു. വിശദീകരണം ആവശ്യമെങ്കിൽ അധ്യാപകൻ വിശദീകരിക്കണം.

'കറുത്തപെണ്ണേ.. കരിങ്കുഴലീ...' എന്ന നാടൻ പാട്ട് കേൾപ്പിക്കുന്നു, പാടിക്കുന്നു, വിശദീകരിക്കുന്നു. പെട്ടെന്ന് കേൾക്കുമ്പോൾ ഒരു പെണ്ണിനെ പറ്റി പാടിയതാണെന്ന് തോന്നും. എന്നാൽ അതല്ലല്ലോ... ഈ പാട്ടിൻെറ സാരം. രാത്രിയാവുന്നതും (കറുത്തപെണ്ണ്) ആകാശത്ത് ചന്ദ്രൻ ഉദിക്കുന്നതും (കിഴക്കുദിച്ചു) ആകാശത്ത് (മല) നക്ഷത്രങ്ങൾ വരുന്നതും (തിന) മേഘങ്ങൾ (കിളി) വന്ന് നക്ഷത്രങ്ങളെ മൂടുന്നതും കാറ്റ് (അവൾ) മർമ്മരശബ്ദമുണ്ടാക്കി മേഘങ്ങളെ (കിളി) നീക്കുന്നതും ആകാശം (മല) മനോഹരമാക്കുന്നതും ഭംഗിയായി ഈ പാട്ടിൽ വ്യംഗ്യരൂപേണ സമന്വയിപ്പിച്ചിരിക്കുന്നു. തുടർന്ന് നാടൻപാട്ടുകളുടെ പ്രത്യേകതകൾ വിശദമാക്കുന്നു.

നാടൻപാട്ട്:

കറുത്തപെണ്ണേ കരിങ്കുഴലീ
നിനക്കൊരുത്തൻ കിഴക്കുദിച്ചു
മലവെട്ടി തിന വിതച്ചു
തിന തിന്നാൽ കിളിയിറങ്ങി

കളിയാടാൻ അവളിറങ്ങി
അവിളിറങ്ങി വളകിലുങ്ങി,
കിളിപറന്നു, മലകടന്നു.

നമ്മുടെ നാട്ടിലെ ഒരു പഴയപാട്ടാണ് ഇത്. ഈ നാടൻപാട്ട് ഈണത്തിൽ നീട്ടിപാടി രസിക്കാവുന്നതാണ്. കരിങ്കുഴലി എന്നാൽ കറുത്തമുടിയുള്ളവൾ എന്നർത്ഥം.

ആരാണ് ആ കറുത്തമുടിയുള്ള ആ കറുമ്പിപെണ്ണ്?
അവൾക്ക് കിഴക്കുദിച്ച ഒരുത്തൻ ആര്?
തിനതിന്നാൻ ഇറങ്ങിയ കിളികൾ ഏതാണ്?
ആ കിളികളെ അകററാൻ ഇറങ്ങിയവൾ ആരാണ്?

ഈ പാട്ടകുളുടെ രചയിതാക്കൾ ആരാണെന്നതിന് തെളിവുകളില്ല.

വായ്മൊഴിയായി ഇവ തലമുറകൾക്ക് കൈമാറിക്കൊണ്ടിരുന്നു. ആധുനിക സംസ്കാരത്തിൽ ഇവയ്ക്ക് സ്ഥാനം നഷ്ടപ്പെട്ടിരിക്കുന്നു. അത് വീണ്ടെടുക്കണം.

മധുസൂദനൻനായരുടെ അമ്മയും മകളും എന്ന നാടൻ പാട്ട് കേൾപ്പിക്കുന്നു.

പത്തായത്തിലിറങ്ങിയൊരിത്തിരി
നെല്ലെടുക്കെൻെറ മോളേ (2..)
എനിക്കുവയ്യമ്മേ എലിയെന്നെ
കടിച്ചു തിന്നുമമ്മേ. (2..)
ഉരപ്പുരയിൽ നെല്ലിനെ ഇത്തിരി
ഇടിച്ചുതാമോളേ (2..)
എനിക്കുവയ്യമ്മേ, ചെറുക്കന്മാ
രൊളിഞ്ഞുനോക്കുമമ്മേ (2..)
അടുക്കളയിൽ അരിയെ വേവിച്ചു
വാർക്കടി മോളേ (2..)
എനിക്കുവയ്യമ്മേ അടുപെന്നെ

തുറിച്ചുനോക്കുമമ്മേ (2..)
ഇലതുടച്ചിട്ട് വിളമ്പി വച്ചെടി
ഉണ്ണാൻ വാ മോളേ (2..)
എന്തുരുചിയമ്മേ ഇത്തിരികൂടെ
വിളമ്പമ്മേ (2..)

എല്ലാവരും പാട്ടു കേട്ടല്ലോ. കുട്ടികളെ രണ്ടു സംഘങ്ങളാക്കി അഭിമുഖമായി നിർത്തി പാടിക്കാം. എന്താണീ പാട്ടിൻെറ അർത്ഥം. പണിയെടുക്കാൻ പിന്നിൽ. തീററക്കു മുന്നിൽ. നമ്മുടെ നാടിൻെറ സ്വഭാവമിതല്ലേ? നമ്മുടെ സ്വഭാവം ഇതല്ലേ? നല്ലമണ്ണുണ്ട്, മഴയുണ്ട് എങ്കിൽ പാടത്തുപണിയെടുത്ത രണ്ടുകട പച്ചക്കറിവിത്തു നടില്ല. അതുകൊണ്ട് അരിക്കുവേണ്ടി അന്യനാട്ടിലേക്ക് നോക്കിയിരിക്കുന്നു. പച്ചക്കറിക്കുവേണ്ടി തമിഴ്നാട്ടിലേക്ക് കണ്ണുന്നി നില്ക്കുന്നു. ലോറി സമരം വന്നാൽ, ബന്ദുപോലുള്ള നിശ്ചലാവസ്ഥ വന്നാൽ നമ്മൾ പട്ടിണിയാകും. സാധനങ്ങൾക്ക് തീ വിലയാകും. പണിയില്ല എന്നു പറഞ്ഞ് ഗൾഫ് നാടുകളിലേയ്ക്ക് പണിക്കുപോകും. യാതൊരു സ്വാതന്ത്ര്യവുമില്ലാതെ പൊരിവെയിലത്തു പണിയെടുക്കേണ്ടി വരുന്നു. ഇതാണ് കേരളീയൻെറ ഇന്നത്തെ അന്തസ്സ്-അവസ്ഥ (വിശദീകരിക്കണം)

ഇന്നും ഇങ്ങനെ ധാരാളം പാട്ടുകൾ കേൾക്കാം. റേഡിയോവിലൂടെ, ടീവിയിലൂടെ. ഇങ്ങനെ വിവിധതരത്തിൽ. എന്നാൽ ഇതൊന്നും ഇല്ലാതിരുന്ന ഒരു കാലമുണ്ട്. അന്നത്തെ മനുഷ്യരും പാടിയിരുന്നു. അവൾ കഠിനമായി അദ്ധ്വാനിച്ചിരുന്നു. അവർ പാടിയിരുന്ന പാട്ടുകളാണ് തലമുറ കൈമാറി നാടൻപാട്ടുകളായി നമ്മുടെ സമീപത്തുവന്നിരിക്കുന്നത്. വാമൊഴി രൂപത്തിൽ മനസ്സിൽ നിന്നും മനസ്സിലേയ്ക്ക് ചുണ്ടിൽ നിന്നും ചുണ്ടിലേക്ക് തലമുറയിൽ നിന്ന് അടുത്തതലമുറയിലേയ്ക്ക് അവ പകർന്നുകൊടുത്തു. അവർ എന്തിനെല്ലാം വേണ്ടി പാടി?

അദ്ധ്വാനിക്കുന്നതിനുവേണ്ടി
അദ്ധ്വാനത്തോടൊപ്പം പാടി
ആ പാട്ടുകൾക്ക് ഈണമുണ്ടായിരുന്നു.
അവർ കൂട്ടായ്മക്കുവേണ്ടി പാടി
ആ പാട്ടുകൾക്ക് താളമുണ്ടായിരുന്നു.
ആ താളം അവരുടെ പണിയുടെ താളമായിരുന്നു.

പണിയെക്കുറിച്ചുപാടിയ ആ പാട്ടുകളിൽ മനുഷ്യൻ പുലർത്തേണ്ട നന്മയെക്കുറിച്ചു സൂചനകളുണ്ടായിരുന്നു. ജീവിതത്തിൻെറ വിവിധ ഭാവങ്ങൾ അതിൽ ഉണ്ടായിരുന്നു. ചിരിയും കരച്ചിലും വഞ്ചനയും പിണക്കവും അവഗണനയും കഷ്ടപ്പാടും ദുരിതവുമെല്ലാം ആ പാട്ടിൽ കലർന്നിരുന്നു.

ഇപ്പാൾ വേനലവധിയാണല്ലോ, അവധിയിൽ അമ്മായിയുടെ വീട്ടിൽ പോയ വേലായുധനോട് അമ്മായിവീട്ടിലെ വിശേഷങ്ങൾ ഒന്നു ചോദിക്കു.

എങ്ങനെയുണ്ട് വേലായുധാ അമ്മായി വീട്ടിലെ വിശേഷങ്ങൾ? വേദനയോടെ വേലായുധൻ പറയുന്നു...

കുപ്പേൽ കുമ്പളം മൂത്തുകിടന്നപ്പം
കൂട്ടാൻ തന്നില്ലമ്മായി
നല്ലരിച്ചോറുമുറിയിലിരിക്കുമ്പം
പുല്ലരിച്ചോറു തന്നമ്മായി
നല്ലട വറുത്തത് പറത്തുമ്മിരിക്കുമ്പം
പുല്ലടച്ചോറു തന്നമ്മായി.

കേക്കണേ പൂരം! നിങ്ങളുടെ അമ്മായിമാരെല്ലാം ഇങ്ങനെയുള്ളവരല്ലല്ലോ. ഇങ്ങനെയാണ് ഒരു നാടൻ പാട്ടുണ്ടാകുന്നത്. അപ്പോൾ നാടൻ പാട്ടിൻെറ വിഷയമെന്തായിരിക്കും. അവർ ചെയ്യുന്ന പ്രവൃത്തികൾ തന്നെയായിരിക്കും മിക്കവാറും. പ്രവൃത്തിക്കാത്തതും ചിലപ്പോൾ നാടൻ പാട്ടായിവരും. കേട്ടോളു. പക്ഷേ ഇതേപോലെ ഒരു കവി എഴുതിയ മറ്റൊരു പാട്ട് കേൾക്കണോ. കവിയുടെ പേര് കടമ്മനിട്ട രാമകൃഷ്ണൻ.

എലിമുള്ളുകൊണ്ടാ വഴിയടച്ചു
എഴുകക്കല്ലൊക്കെ പിഴുതുമാറ്റി
അതിരിലെ പ്ലാവിന്റെ ചോടു മാന്തി
വേരറ്റു വീണപ്പോൾ തർക്കമായി
എരുമയെ കയറൂരി വിട്ടു തയ്യിൻ
തല തീറ്റിയതിരുകളെത്ര കാട്ടി
ഏത്ത വാഴക്കുല കണ്ടു കണ്ണിൽ
ഈറ കടിച്ചു കുശുമ്പു കുത്തി
അളിയനും പെങ്ങളുമെന്നതോർക്കാ
തതിയാന്റെ തോന്ന്യാസമായിരുന്നു.

നാടൻപാട്ടുകൾപോലുള്ള കവിത അല്ലേ?. നമ്മുടെ പല കവികളിലും ഇങ്ങനെ നാടൻപാട്ടിന്റെ സ്വാധീനം കാണാം. ജീവിതത്തിൽ വളരെ സാധാരണമായവഴക്കും പരിഭവവും കുശുമ്പും ഈ നാടൻ പാട്ടുകളിൽ നിന്നും കേൾക്കാം.

നമുക്ക് കുറെകൂടി രസം പകരുന്ന നാടൻ പാട്ടുകളുണ്ട്. അല്പം ആലോചിച്ച് അർത്ഥം കണ്ടുപിടിക്കുമ്പോൾ വലിയ രസം പകർന്നു തരുന്നവ. ഒരുപാട്ടു ശ്രദ്ധിക്കുക. നമ്മുടെ ഒരു സിനിമക്കുവേണ്ടി ഒരു കവി എഴുതിയതാണ്.

കിഴക്കുദിക്കിലെ ചെന്തെങ്ങിൽ
കരിക്കു പൊന്തിയ നേരത്തു
മുരിക്കിൻ തയ്യേ നിന്നുടെ ചോട്ടിൽ
മുറുക്കിത്തുപ്പിയതാരാണ് (2..)
മലമുകളിലെ കിറുക്കൻകാറ്റിനു
കലിയിളകിയ നേരത്ത് (2..)
മുല്ല വീട്ടിലെ മുത്തശ്ശിത്തള്ളേടെ
പല്ലുകൊഴിച്ചതാരാണ്. (2..)
ഇടവപ്പാതിക്കു കരിമുകിലുകൾ
ഇളിച്ചുകാട്ടണ കാലത്ത് (2..)
പടിക്കലെത്തിയ പാണനെപ്പോലെ
ഉടുക്കുകൊട്ടണതാരാണ്. (2..)

ചെന്തെങ്ങിൻ കരിക്കുപൊന്തിയത് എന്താണ്?
മുരിക്കിൻ തയ്യുടെ ചോട്ടിലെ മുറുക്കിതുപ്പൽ എന്തിനെക്കുറിക്കുന്നു.
മുത്തശ്ശിത്തള്ളേടെ പല്ലുകൊഴിച്ചത് ആരാണ്?
എന്താണ് യഥാർത്ഥ സംഭവം?
കരിമുകിലിന്റെ ഇളിച്ചുകാട്ടൽ നിങ്ങൾ കണ്ടിട്ടുണ്ടോ? എന്താണത്?
പാണന്റെ ഉടുക്ക്കൊട്ട് നിങ്ങൾ കേട്ടിട്ടില്ലേ. ഇവിടെയുള്ള ഉടുക്കുകൊട്ടിന്റെ പ്രത്യേകത എന്താണ്?

ഇവിടത്തെ ആശയം നമുക്ക് രസം പകരുന്നത് എങ്ങനെയാണ്? (വളച്ചുകെട്ടി പറയൽ എങ്ങനെ രസകരമായി വരുന്നു എന്നു വിശദീകരിക്കുന്നു.) ഇങ്ങനെ എത്രയോ പാട്ടുകൾ പണ്ടുള്ളവർ പാടിപാടി പഴയ മനസ്സുകളിൽ പതിഞ്ഞുകിടക്കുന്നു. കൊയ്യാൻ വേണ്ടി കൊയ്ത്തു പാടത്തിറങ്ങുന്നവർ വീരകേരളമങ്കമാരെപ്പറ്റിയും ധീരന്മാരായ ചേകോൻമാരെപ്പറ്റിയുംപാടി ക്ലേശം മറന്നു. അങ്ങനെ പാടിയ നാടൻപാട്ടുകളാണ് നമ്മുടെ വടക്കൻ പാട്ടുകൾ. പ്രത്യേക ഈണത്തിലും താളത്തിലും അവരുടേതായ ശൈലിയിലും അനുഭവങ്ങളിലൂടേയും ആ പാട്ടുകൾ കാലം കടന്നു.

ആറ്റുമണമ്മേലെ ഉണ്ണിയാർച്ച
ഊണും കഴിഞ്ഞങ്ങുറക്കമായി
ഉറക്കത്തിൽ സ്വപ്നവും കണ്ടു പെണ്ണ്

അല്ലിമലർക്കാവിൽ കൂത്തല്ലോ
അയ്യപ്പൻകാവിൽ വിളക്കല്ലോ
അയലാളർ പെണ്ണുങ്ങൾ പോകുന്നുണ്ട്
അങ്ങനെ സ്വപ്നവും കണ്ടു പെണ്ണ്
പുലരുവിനേഴരരാവുള്ളപ്പോൾ
ഞെട്ടിയുണരുന്നു ഉണ്ണിയാർച്ച

എന്നിട്ട ഉണിയാർചക്ക എന്തുപറി? കുട്ടികളോട കഥ ചോദിക്കുന്നു, പറയിപ്പിക്കുന്നു, പറയുന്നു. ഇങ്ങനെ വീരത്വത്തിന്റെ കഥ പറയുന്നതോടൊപ്പം രസകരമായ ഭാവനകളും ഈ ഭാഗങ്ങളിൽ കാണാം. മലനാട്ടുപെണ്ണിന്റെ അഴകു കണ്ട് അമ്പരന്ന ഒരുവൻ ചോദിക്കുന്നത് കേൾക്കു!

ഈ വക പെണ്ണുങ്ങൾ ഭൂമിയിലുണ്ടോ?
മാനത്തുന്നെങ്ങാൻ പൊട്ടിവീണതാണോ?
ഭൂമീന്നു തന്നെ മുളച്ചുണ്ടായോ?
എന്തു നിറമെന്നു ചൊല്ലേണ്ടു ഞാൻ
കുന്നത്തുകൊന്നയും പൂത്തപോലെ
ഇളമാവിൻ തയ്യു തളിർത്തപോലെ
വയനാടൻ മഞ്ഞൾ മുറിച്ചപോലെ
എവിടത്തെപ്പെണ്ണിവൾ നായന്മാരെ.

കുന്നത്തു പൂത്തു നിൽക്കുന്ന കൊന്ന, ഇളമാവിൻ തയ്യ് തളിർത്തത്, വയനാടൻ മഞ്ഞൾ മുറിച്ചത് ഇങ്ങനെ എത്ര സുന്ദരമായ ഭാവമാണ് നമ്മിൽ കവിതയുണ്ടാക്കുന്നത്. അതിമനോഹരമായ വസ്തുവിനോട് സാദൃശ്യപ്പെടുത്തി സംഭവങ്ങളേയും വ്യക്തിയേയും അവതരിപ്പിക്കുമ്പോൾ അവ നമ്മുടെ മനസ്സിൽ ആഞ്ഞു തറക്കുന്നു.

## കവിതാസ്വാദനം

കവിത ആസ്വദിക്കുക എന്നത് വൈയക്തിക അനുഭൂതിയാണെങ്കിലും ആ പ്രക്രിയക്ക് കുട്ടികളെ ബോധപൂർവ്വം സജ്ജരാക്കേണ്ടതുണ്ട്. കുട്ടികളുടെ വൈകാരിക മണ്ഡലത്തെ സ്വാധീനിക്കാനും അതിന്റെ ഫലമായി മനോഭാവങ്ങൾ വളർത്തിയെടുക്കാനും കവിതാപഠനത്തിനു കഴിയണം. കേവലമായ ഭാഷാനൈപുണ്യം വളർത്തിയെടുക്കാനല്ല കവിതാപഠനത്തിൽ ശ്രദ്ധിക്കേണ്ടത്. ഈണത്തിലൂടെ കുട്ടികളുടെ മനസ്സിൽ കടന്ന് അവരുടെ ഹൃദയത്തിന്റെ ഉറവുകൾ തൊട്ടുണർത്തി സഹജഭാവനകളുടെ സംസ്ക്കരണത്തിലൂടെ ഒരു കാവ്യസംസ്ക്കാരം

ഉണ്ടാക്കികൊടുക്കലാണ് കവിതാപഠനത്തിന്റെ ലക്ഷ്യമായി കാണേണ്ടത്. സമൂഹം അതിൻെറ ആവശ്യങ്ങൾക്ക് അനുസൃതമായി വളർന്നുകൊണ്ടിരുന്നു. ലോകം വിപുലമായി, അറിവുകൾ കുറെ കൂടി, ആശ്രയഭാഷ വളർന്നു. ഏതുവലിയ വിഷയവും പാട്ടുകളിലൂടെ അവതരിപ്പിക്കാമെന്നും വന്നു. അപ്പോഴും വലിയ ആശയങ്ങൾ ചെറിയ വരികളിൽ പാട്ടിലൂടെ പറഞ്ഞാൽ അവ അർത്ഥം നിറഞ്ഞതായും ഓർക്കാൻ കഴിയുന്നവയായും മനോഹരമായും നില്ക്കുമെന്ന നില വന്നു. അങ്ങനെ ആശയങ്ങൾ കുറുക്കി ഉചിതമായ കൊച്ചു വാക്കുകളിലൂടെ ഈണത്തിൽ ഒതുക്കിവച്ചപ്പോൾ കവിതകളുണ്ടായി. ജീവിതത്തെക്കുറിച്ചുള്ള ചില ആശയങ്ങൾ കവിതയായി. അത് അർത്ഥം വഹിച്ച് വളർന്നു കവിതയായി, കേൾക്കുന്നവന് മാധുര്യവും ആരോഗ്യവുമായിത്തീർന്നു. കവിതയിൽ ഒരു 'വിത' ഉണ്ടെന്നു കുഞ്ഞുണ്ണിമാഷ് പറയുന്നു. ആരാണു കുഞ്ഞുണ്ണിമാഷ്? മാഷുടെ ചില കവിതകൾ ചൊല്ലുന്നു, ചർച്ചചെയ്യുന്നു.

വിളവ് നമ്മുടെ വളർച്ചയ്ക്ക് ഉതകുന്നു. കവിതയും നമ്മുടെ മനസ്സിൽ വിതച്ചും ജീവിതവളർച്ച നൽകുന്നു. ഒരു കവി നാം നിത്യവും കണ്ടുകൊണ്ടിരിക്കുന്ന ഒരു ആനയെ നോക്കി പറയുന്നതു നോക്കു ആന നിങ്ങളുടെ കൺമുന്നിൽ.

അമ്പലഗോപുരനടയിലൊരാന
കൊമ്പനെ ഞാൻ കണ്ടേ
മുമ്പു മുതല്ക്കേ ആനയിലിത്തിരി
കമ്പമെനിക്കുണ്ടേ
മുമ്പിൽ തുമ്പു തുടങ്ങുവളഞ്ഞൊരു
തുമ്പിക്കരമുണ്ടേ
കണ്ടമരത്തിൻ ചില്ലകൾ ചീന്താൻ വേണ്ടകരുത്തുണ്ടേ
വളഞ്ഞുരുണ്ടും വെളുത്തു കൂർത്തും
വളർന്ന കൊമ്പുണ്ടേ
വളരെ ചെറുതും കണ്ണുകളുണ്ടേ
വലിയൊരു വയറുണ്ടേ
കാറ്റത്തിളകും ചേമ്പില മാതിരി
കാതുകൾ രണ്ടുണ്ടേ
കാലുകളല്ല..കനത്തകരിങ്കൽ
തൂണുകൾ നാലുണ്ടേ
കൂടുതലുണ്ട് കുറുമ്പാക്കൊമ്പനു
കൂച്ചുവിലങ്ങുണ്ടേ

കൂട്ടിനു നിൽപ്പുണ്ടരികിൽ പാപ്പാൻ
കുറുവടിയും കൊണ്ടേ.
കഴുത്തിലുണ്ടേ കുടമണി കാതിൽ
കവിളിൽ പാണ്ടുണ്ടേ
കറുമ്പനാകിലു മാരുടെ കണ്ണും
കവരാൻ കഴിവുണ്ടേ.

കവിത ആംഗ്യപ്പാട്ടായി ഗ്രൂപ്പുകൾ അവതരിപ്പിക്കുന്നു. ആനയുടെ വിവിധ അവയവങ്ങൾ കവി എങ്ങനെ അവതരിപ്പിക്കുന്നു? തുമ്പുതുളഞ്ഞ തുമ്പിക്കരം, കണ്ടമരത്തിൻ ചില്ലകൾ ചീന്താൻ വേണ്ടകരുത്ത്, വളഞ്ഞുരുണ്ടും വെളത്തു കൂർത്തതുമായ വളർന്ന കൊമ്പ്, വളരെ ചെറുതാം കണ്ണുകൾ, വലിയൊരു വയർ, ചേമ്പില മാതിരിയുള്ള കാതുകൾ, കാലുകൾ അല്ല ; നാല് കനത്ത കരിങ്കൽ തൂണുകൾ, കൂച്ചുവിലങ്ങ്, പാപ്പാൻ കുറുവടിയും കൊണ്ടരികത്ത്, കഴുത്തിൽ കുടമണി, കവിളിൽ പാണ്ട്, ആരുടെ കണ്ണും കവരുന്ന കറുപ്പ്, ഒരു ആനയുടെ രൂപം നമ്മുടെ മുൻപിൽ തെളിയുന്നു. ജീവനോടെ തന്നെയല്ലേ?
ഈ കവിത എഴുതിയത് പ്രശസ്ത കവിയായ എൻ.കെ. ദേശം. കവിയെ പരിചയപ്പെടുത്തുന്നു.

ഇതേപോലുള്ള നമ്മുടെ ഒരു സ്നേഹിതനെ പരിചയപ്പെടാം

കൂരിരുട്ടിൻെറ കിടാത്തിയെന്നാൽ
സൂര്യപ്രകാശത്തിനുറ്റ തോഴി
ചീത്തകൾ കൊത്തിവലിക്കുകിലും
ഏറ്റവും വൃത്തി വെടിപ്പെഴുന്നോൾ
പൊന്നുപുലരിയുണെർന്നെണീററു
ചെന്നു കിഴക്കു തീ പൂട്ടീടുമ്പോൾ
കാളുന്ന വാനത്തു നാളികേര
പ്പൂളൊന്നു വാടിക്കിടന്നിടുമ്പോൾ
കേൾക്കാം പുളിമരക്കൊമ്പിൽ നിന്നും
കാക്ക കരഞ്ഞാടും താരനാദം
ആരാണുറങ്ങുന്നതോർക്കുമെന്നായ്
കാരണവത്തി തൻയുക്തിപോലെ

ഒരിടത്തു കർമ്മനിരതനായ മുത്തച്ഛൻ. മറ്റൊരിടത്തു കൃത്യനിഷ്ഠക്കാരനായ കാക്ക. ആ കവിതയിലെ ചില പ്രയോഗങ്ങളെക്കുറിച്ചു ചോദ്യങ്ങൾ ചോദിക്കുന്നു. പൊന്നുപുലരി എന്താണു ചെയ്യുന്നത്? അതിനു സാദൃശ്യമുള്ള പ്രഭാതത്തിലെ നമ്മുടെ വീട്ടിലെ പ്രവൃത്തി എന്താണ്. കാളുന്ന വാനത്തു നാളികേരപ്പൂള് വാടിക്കിടക്കുന്നതിന് കാരണമെന്ത്? പ്രഭാതത്തിലെ ജീവിതത്തിൽ കാണുന്ന സമാനചിത്രം എന്ത്? അലങ്കാര ഭംഗിപറഞ്ഞുകൊടുക്കുന്നു.

ഇങ്ങനെ ആദ്യത്തെ കവിതയിൽ ആനയുടെ നില്പ് രണ്ടാമത്തെ കവിതയിൽ മുത്തച്ഛൻെറ നടപ്പ് മൂന്നമത്തെ കവിതയിൽ കാക്കയുടെ കരച്ചിൽ. ഇങ്ങനെ മൂന്നു പ്രധാനപ്പെട്ട കാഴ്ചകൾ വർണ്ണിക്കപ്പെടുന്നു.

അമ്പിളി ആകാശത്തു വന്നതു കാണുന്ന കുട്ടി അമ്മയോട് പറയുന്നതു നോക്കു

അമ്മ വരുന്നോ കാണാൻ
നമ്മുടെ അമ്പിളി വന്നു മേലേ
ആകാശത്തു നടുക്കു വിളക്കൊ
ന്നാരോ തൂക്കിയ പോലെ
അന്തിമയങ്ങുമ്പോഴൊരുനാളൊരു
മങ്ങിയതേങ്ങാപ്പൂളായ്
കണ്ടതിതല്ലേ അമ്മമറന്നിട്ടുണ്ടാകും
കുറെ നാളായ്
എന്തഴകമ്മേ കാണാൻ അമ്പിളി
എങ്ങനെയിത്ര വളർന്നു.
ഇപ്പോൾ കാച്ചിയൊരനച്ചുവടൻ
പപ്പടമെന്നേ തോന്നൂ.

ഇവിടെ എങ്ങനെ കുട്ടി അമ്പിളി കാണുന്നു. ഇവിടെ കവിതയിലൂടെ നമ്മുടെ മനസ്സിനെ രസിപ്പിക്കുന്ന ചില രൂപങ്ങൾ, ആനന്ദിപ്പിക്കുന്ന പ്രകൃതിദൃശ്യങ്ങൾ എന്നിവ നമുക്ക് പരിചയമായ രൂപങ്ങളോട് സാദൃശ്യപ്പെടുത്തി അവതരിപ്പിക്കുകയാണ്. ഇതിൽ നിന്നും വ്യത്യസ്തമായ ഒന്നാണ് ഒരു മുത്തശ്ശിയുടെ അന്വേഷണം. നോക്കൂ.

മുത്തശിയമ്മേ,
കുനിഞ്ഞു കുനിഞ്ഞെന്തു
നോക്കിനടക്കയാണെന്നു മെന്നും?

കാതിലെ തോടയോ
കപ്പു പതിച്ചൊരു
മുക്കുത്തിയെങ്ങാൻ കളഞ്ഞു പോയോ?
മുത്തുപോലിത്രനാൾ
സൂക്ഷിച്ച മുത്തശ്ശി
പ്പാട്ടുകളൊക്കെയും ചോർന്നുപോയോ?
വിസ്മൃതിക്കാറ്റി
ലുലഞ്ഞാപ്പഴംകഥ
പ്പീലികളെല്ലാം പറന്നുപോയോ?
മുക്കുത്തി പോയെങ്കിൽ
നോക്കി നടക്കേണ്ട
മൂക്കുത്തി വീഴുമെന്നോർമ്മവേണം
തട്ടിത്തടഞ്ഞു വീ
ണെങ്കിലോ ഞങ്ങൾക്ക്
താങ്ങായിരിക്കുവനാരുവേറെ?
"നിങ്ങൾ തിമർത്തു
കളിക്കുമീ മുറ്റത്ത്
കാണാതെ പോയതെൻ ബാല്യമല്ലേ.
ഞാൻ തിരഞ്ഞിടുന്ന
തിന്നലെ പോയൊരെൻ
കുട്ടിത്തമാണെന്റെ കുട്ടികളെ"

കവിത കേവലം യുക്തിക്കപ്പുറം കടന്നു ജീവിതത്തിലെ ചില ഭാവങ്ങളുടെ ആവിഷ്ക്കാരമായി മാറുന്നു. ഇതിനുമപ്പുറം കവിത ചിലപ്പോൾ ഗുരുകാരണവന്മാരെപ്പോലെ നമ്മെ പഠിപ്പിക്കും.

മീനിക്കാറ്റേ പൂങ്കാറ്റേ
പുതുവേനൽക്കാറ്റേ വേഗം വാ
ഈ വഴി പോകും നേരം ചക്കര

മാവിൻ ചില്ലകുലുക്കിത്താ
ഉള്ളിൽത്തേനമൃതൂറും മാമ്പഴമുള്ളതു മുഴുവൻ വീഴ്ത്തിത്താ
ചങ്ങാതിക്കിതിലില്ലൊരു ചേതം
ഞങ്ങൾക്കെന്നാലുപകാരം

ആരും ചേദമില്ലാത്ത ഉപകാരം ചെയ്യണം എന്ന ആശയം ഒരു അനുഭവമായി ഹൃദയത്തിൽ തട്ടുന്നു.

മാനത്തുള്ളൊരു വലിയമ്മാവന്
മതമില്ലാ ജാതിയുമില്ല.
പൊന്നോണത്തിനു കോടിയുടുക്കും
പെരുന്നാളിനു തൊപ്പിയിടും

എന്നുപറയുമ്പോൾ ജാതി മതങ്ങൾക്കതീതമായ മാനവ സ്നേഹത്തെ കുറിച്ച് കവി ഓർമ്മിപ്പിക്കുന്നു.

കുമാരനാശാൻെറ ഒരു കവിത ശ്രദ്ധിക്കു:

ഈ വല്ലിയിൽ നിന്നു ചെമ്മേ... പൂക്കൾ
പോവുന്നിതാ പറന്നമ്മേ
തെറ്റി നിനക്കുണ്ണിചൊല്ലാം നൽപൂ
മ്പാറ്റകളല്ലേ യിതെല്ലാം
മേല്ക്കു മേലിങ്ങിവപൊക്കി.. വിണ്ണിൽ
നോക്കമ്മേ, യെന്തൊരു ഭംഗി
അയ്യോ പോയ് കൂടിക്കളിപ്പാൻ... അമ്മേ
വയ്യോയെനിക്കു പറപ്പാൻ
ആകാത്തതിങ്ങനെ എണ്ണി.... ചുമ്മാ
വീഴുകൊല്ലോയെന്നോമലുണ്ണീ..
പിച്ച നടന്നു കളിപ്പൂ... നീയ
പിച്ചകമുണ്ടോ നടപ്പൂ?
അമ്മട്ടിലായ തെന്തന്നാൽ... ഞാനോ

രുമ്മ തരാമമ്മ ചൊന്നാൽ
നാമിങ്ങറിയുവതല്പം.. എല്ലാ
മോമനേ, ദേവ സങ്കല്പം

രാത്രി :

നക്ഷത്രത്തുള വീണ
ശീലകൊണ്ടാകാശ
ക്കുട നിവർത്തുന്നൊരുരാവേ,
തുള്ളിയായ് ചോരും
മഴകേട്ടുറങ്ങുവാൻ
കമ്പളം നീർത്തുന്ന രാവേ,
കുഞ്ഞുമനസ്സിലൂ
ടയ്യാ കിനാവിൽ വ
ന്നൂയലാടുന്നൊരു രാവേ....
ഉണ്ണിയുറക്കം
കഴിഞ്ഞു വരുമ്പോഴേ.....
ക്കയ്യോ..... നീയോടിയൊളിച്ചേ.....

ഇ. ജിനൻ എഴുതിയ ഒരു കൂട്ടപ്പാട്ട് നമുക്കൊന്നിച്ച് പാടാം.

കളിയിലൂടെ ചിരിയിലൂടെ
അറിവിലേക്ക് പോക നാം
ചെറിയ ചിറകു വീശി വീശി
വലിയ വാനം പൂക നാം (2)
ചെറുചാലുകൾ നമ്മൾ... ഒറ്റ
നിറജലമായൊഴുകുക.
ഒഴുകിയൊഴുകി ഒരുമയുടെ
ഒരു സമുദ്രമാകുക..... (2..)

അറിവുകളുടെ അടിയൊഴുക്കി....
ലണിമുത്തുകൾ തേടുക.... (കളിയിലൂടെ....)
അകമനസ്സിലഗ്നിപോലെ
അക്ഷരങ്ങളെരിയട്ടെ....
എരിയുമക്ഷരം, തികഞ്ഞ
തിരി തെളിച്ചമാകട്ടെ....
ഇരുളുമാറി നന്മയുടെ
പൊരു വെളിച്ചമാകട്ടെ
അതിർവേലികളില്ലാത്തൊരു
പുതിയ വാനം നീവരട്ടെ (കളിയിലൂടെ....)

## എവിടെപ്പോയ് മുത്തച്ഛൻ :

**ആമുഖം :** ലളിതപദങ്ങളുടെ സമ്മേളനം കൊണ്ട് ദിവ്യമായൊരു അനുഭൂതിയുണർത്തുന്ന പദ്യഭാഗമാണിത്. കുട്ടികൾക്ക് പരിചിതമായ ഗാർഹികാന്തരീക്ഷം, വീട്ടിലെ മുതിർന്ന അംഗങ്ങൾക്ക്, അവരുടെ ഇന്നത്തെ ജീവിതരീതി, സ്നേഹം എന്നിവയെക്കുറിച്ചുള്ള ധാരണ വികസിപ്പിക്കൽ. ആസ്വാദനീയമായ വരികൾ കണ്ടെത്തൽ. കവിതയെക്കുറിച്ചും കവിയെക്കുറിച്ചും ധാരണയുണ്ടാക്കുന്നു.

**സമയം :** 3 പിരീഡ്

**പഠനോപകരണങ്ങൾ :** 1. ബുദ്ധിമുട്ടുള്ള പദങ്ങൾ എഴുതിയ കാർഡുകൾ. 2. കാസറ്റുകൾ, ചിത്രങ്ങൾ. 3. ഒ.എൻ.വി. യുടെ ചിത്രം, കൃതികളിൽ ചിലത്.

**ജിജ്ഞാസയുണർത്തൽ :** കുട്ടികളോട് അവരുടെ വീട്ടിലെ അംഗങ്ങളാരെല്ലാമെന്നന്വേഷിക്കുന്നു. മുത്തശ്ശനും മുത്തശ്ശിയും അവരുടെ വീട്ടിൽ തന്നെയുണ്ടോ എന്ന് ചോദിക്കുന്നു. വീട്ടിലില്ലെങ്കിൽ അവരിപ്പോൾ എവിടെയാണെന്നും എന്താണവർവീട്ടിലില്ലാത്തിന് കാരണമെന്നും അന്വേഷിക്കുന്നു. നിങ്ങൾക്ക് പ്രായമായവരെ ഇഷ്ടമാണോ? എന്താണിത്രക്ക് ഇഷ്ടമാവാൻ കാരണം? അവരെന്തെല്ലാമാണ് വീട്ടിൽ ചെയ്യുന്നത്? നിങ്ങൾക്ക് അവർ എന്തെല്ലാം ഉപകാരങ്ങളാണ് ചെയ്തുതരാറുള്ളത്? നിങ്ങൾ അവരുമായി കളിക്കാറുണ്ടോ? തുടങ്ങിയ ഒട്ടേറെ ചോദ്യങ്ങളും ഉത്തരങ്ങളുമായി അധ്യാപകൻ വിദ്യാർത്ഥികളുടെ ജിജ്ഞാസയുണർത്തുന്നു.നിങ്ങൾക്ക് കളിപ്പാട്ടങ്ങളില്ലേ?... ഏറ്റവും ഇഷ്ടപ്പെട്ട ഒരു കളിപ്പാട്ടം കാണാതായാൽ നിങ്ങൾ അതന്വേഷിച്ചു നടക്കില്ലേ? അതുപോലെ ഇവിടെ ഉണ്ണിക്കുട്ടന്റെ മുത്തശ്ശൻ മരിച്ചുപോയി. എന്നിട്ടും ആ കുട്ടിയുടെ മനസ്സിൽ മുത്തശ്ശൻ നിറഞ്ഞു നിൽക്കുന്നു. ഒ.എൻ.വി. കുറുപ്പ് എഴുതിയ ഒരു കവിതയാണിത്.

അധ്യാപകൻ പദ്യം മുഴുവൻ മൂന്നു പ്രാവശ്യം ഈണത്തിൽ ചൊല്ലുന്നു കുട്ടികൾ പുസ്തകം നോക്കാതെ ശ്രവിക്കുന്നു. പരിശീലിച്ച ഈണത്തിൽ കുട്ടികൾ ഏറ്റുചൊല്ലുന്നു. ഈ പ്രവർത്തനം രണ്ടാവർത്തി തുടരുന്നു. ഇതിനിടയിൽ കുട്ടികൾ ഗ്രഹിച്ച ഏതെങ്കിലും വരികളുണ്ടെങ്കിൽ ചൊല്ലാനവസരം പ്രോത്സാഹനം എന്നിവ നൽകണം. കുട്ടികൾ വിരലോടിക്കുന്നു. പിന്നെ അതേറ്റു ചൊല്ലുന്നു. പദ്യം ഈണത്തിൽ ചൊല്ലുന്നു.

സ്ഥൂലപഠനം : പദ്യം മുഴുവൻ ഈണത്തിൽ ചൊല്ലുന്നു.

എവിടേയ്ക്ക്......................................
......................................................
......................................ചെയ്തിടാതെ

1) ആദ്യം കുട്ടി മുത്തച്ഛനെ അന്വേഷിച്ചെതവിടെയാണ്?
2) 'മുത്തച്ഛൻ എന്തെങ്കിലും ഇപ്പോൾ ചെയ്തുകൊണ്ടിരിക്കുകയാവും' എന്ന് പറയാൻ കാരണമെന്ത്?

അവിടെ കിഴക്കേ..........................................
.........................................................
.........................................നൽകാൻ

3) തൊഴുത്ത് എവിടെയാണ്?
4) തൊഴുത്തിൻെറ എവിടെയായിരിക്കും മുത്തച്ഛൻ നിൽക്കുന്നത്?
5) 'പൂവാലി' എന്നതുകൊണ്ട് എന്തിനെയാണ് ഉദ്ദേശിക്കുന്നത്?
6) എന്തിനാണ് മുത്തച്ഛൻ തൊഴുത്തിലേക്ക് പോയിരിക്കുക?

ഒടുവിലക്കിളിവാലൻ..........................................
..............................................................
................................................നിക്കയാവാം

7) മാങ്ങയെ എങ്ങിനെയാണ് കവി വിശേഷിപ്പിക്കുന്നത്?
8) മുത്തച്ഛൻ മാവിൻ ചുവട്ടിൽ എന്തിനാണ് പോവുന്നത്?
9) പലതരം മാങ്ങകളെക്കുറിച്ച് ചർച്ച ചെയ്യുന്നു. മാവിൻ ചുവട്ടിൽ കളിക്കാറുള്ള കുട്ടികൾ അക്കാര്യങ്ങളും പറയട്ടെ. മരം കൊണ്ടുള്ള പ്രയോജനങ്ങൾ ചർച്ചചെയ്യുന്നു.
10) പുഴയോരത്ത് എന്തിനാണ് മുത്തച്ഛൻ പോയത്?
11) മഴയെക്കുറിച്ചുള്ള പാട്ടുകൾ പാടുന്നു.

പദ്യം ഈണത്തിൽ ഒന്നിച്ചു പാടുന്നു. തുടർന്ന് മുത്തച്ഛൻെറ വിവിധ പ്രവർത്തനങ്ങൾ കുട്ടികൾ അനുകരിക്കുന്നു. ഒരു കുട്ടി മുത്തച്ഛനായും മറ്റേകുട്ടികൾ മുത്തച്ഛൻെറ പിന്നാലെ കളിക്കാനായി കൂടെ നടക്കുന്ന കുട്ടികളായും അഭിനയിക്കുന്നു. കുട്ടികൾക്കേറ്റവും ഇഷ്ടപ്പെട്ട വരികൾ മാത്രം ചൊല്ലാൻ ആവശ്യപ്പെടുന്നു. എന്തുകൊണ്ട് അവ ഇഷ്ടപ്പെട്ടുവെന്ന് അന്വേഷിക്കുന്നു. ഈ കവിതയുടെ പ്രത്യേകതകൾ വിശദീകരിക്കുന്നു. ഈ പദ്യത്തിലെ കഠിനപദങ്ങളുടെ ഉച്ചാരണം ശീലിക്കുന്നു. ഒരു ഗ്രൂപ്പ് പദം ബോർഡിലെഴുതുന്നു. മറുഗ്രൂപ്പ് ശരിയായ ഉച്ചാരണം പറയുന്നു. കവിയുടെ ചിത്രം കാണിച്ച് കവിയെ പരിചയപ്പെടുത്തുന്നു. എല്ലാ ഗ്രൂപ്പുകാരും പുസ്തകമെടുക്കട്ടെ. ഒരു ഗ്രൂപ്പിലെ കുട്ടികൾ പുസ്തകം തുറന്ന് വച്ചിരിക്കുമ്പോൾ എതിർഗ്രൂപ്പ് അടച്ച് വക്കണം. കളിതുടങ്ങട്ടെ. ആദ്യത്തെ ഗ്രൂപ്പ് പദ്യത്തിലെ ഒരു വാക്ക് പറയുന്നു. ആ വാക്കുള്ള ഈരടി അടുത്ത ഗ്രൂപ്പുകാർ ഈണത്തിൽ ചൊല്ലുന്നു. പോയിൻറ് അടിസ്ഥാത്തിൽ വേണം കളിക്കാൻ. പിന്നീട് ചോദ്യങ്ങൾ ചോദിച്ച് ഉത്തരം കവിവാക്യത്തിൽ പറയാനാവശ്യപ്പെടാം.

പദ്യത്തിലെ മുഴുവൻ വാക്കുകളും കാർഡുകളിലെഴുതി മേശപ്പുറത്തിട്ട് കൂട്ടിചേർക്കാനാവശ്യപ്പെടാം.

**മൂല്യനിർണ്ണയം**

1. മുത്തച്ഛൻ എവിടെയെല്ലാമാണ് പോകാനിടയുള്ളത്?
2. കവിതയിൽ പറയാത്ത ഏതെല്ലാം സ്ഥലത്തൊക്കെ മുത്തച്ഛൻ പോയിരിക്കും.
3. മുത്തച്ഛന് ഉണ്ണിയോട് അടുപ്പമുണ്ടെന്ന് സൂചിപ്പിക്കുന്ന വരികൾ ചൊല്ലുക.
4. നിങ്ങളുടെ സ്വന്തം മുത്തച്ഛനെക്കുറിച്ചോ മുത്തശ്ശിയെക്കുറിച്ചോ ഒരു ലഘുഖണ്ഡിക എഴുതുക.
5. ഈ കവിതയിൽ നിങ്ങൾക്ക് ഏറ്റവും ഇഷ്ടം തോന്നിയ വരികൾ മാത്രം ചൊല്ലുക.

# ഗണിതം മധുരം

ഭാരം അളവ് : കുട്ടികൾക്ക് തൂക്കം (കി. ഗ്രാം) അളവ് (ലിറ്റർ, മി. ലിറ്റർ, മീറ്റർ, സെ. മീറ്റർ) എന്നിവയുടെ ഉപയോഗവും രൂപയുടെ ക്രയവിക്രയം തുടങ്ങിയ ആശയം ഉറപ്പിക്കുന്നതിനാവശ്യമായ പഠനപ്രവർത്തനങ്ങൾ.

1) മീറ്റർ, സെ. മീറ്റർ എന്ന ആശയം ഉറപ്പിക്കൽ

2) ഈർക്കിൽ കമ്പുകൾ, സകയിൽ, ഓല, മിററർടേപ, വിവിധ നിളത്തിൽ ഉള്ള നൂലുകൾ, ചാർട്ടപേപർ, തുടങ്ങിയവ കാസിൽ ഉണ്ടായിരിക്കണം.

പ്രവർത്തനങ്ങൾ : ക്ലാസ്സിലെ മുഴുവൻ കുട്ടികൾക്കും ഈർക്കിൽ കഷ്ണം വിവിധ നീളത്തിലുള്ളവ കൊടുക്കുന്നു. നാലുഗ്രൂപ്പായി കുട്ടികളെ തിരിക്കുന്നു. എ ഗ്രൂപ്പ് ബോർഡിൻെറ താഴെ വശം, നീളം അവരവർക്ക് ലഭിച്ച കമ്പുകളുടെ എത്രമടങ്ങ് ഉണ്ടെന്ന് അളക്കട്ടെ ഗ്രൂപ്പിലെ ഒരാർ ഓരോരുത്തരുടേയും മടങ്ങിൻെറ എണ്ണം കുറിക്കട്ടെ ഏതെങ്കിലും നിഗമനത്തിൽ എത്താൻ കഴിയുമോ എന്ന് ചർച്ച ചെയ്യട്ടെ.
ബി. ഗ്രൂപ്പ് ക്ലാസിൻെറ ഒരു ഭാഗത്തിൻെറ നീളം അളക്കട്ടെ.
സി. ഗ്രൂപ്പ് ബെഞ്ചിൻെറ നീളം അളക്കട്ടെ.
ഡി. ഗ്രൂപ്പ് ഡെസ്കിൻെറ നീളം അളക്കട്ടെ.

എ ഗ്രൂപ്പ് ചെയ്തപോലെ മറ്റു ഗ്രൂപ്പുകാരും ചെയ്യട്ടെ. ഗ്രൂപ്പ് ലീഡർമാർ അവർ ചെയ്ത പ്രവർത്തനങ്ങളും കണ്ടെത്തിയ നിഗമനങ്ങളും പറയട്ടെ. അധ്യാപകനും മറ്റു ഗ്രൂപ്പുകാർക്കും ചില ചോദ്യങ്ങൾ ചോദിക്കാവുന്നതാണ്. ഒരു വസ്തുവിൻെറ തന്നെ അളവ് വ്യത്യസ്തമായി കിട്ടത്തക്ക രീതിയിലാണ് കമ്പുകൾ കൊടുത്തത്. നീളം അളക്കുന്നതിന് ഒരു ഏകകം വേണമെന്നും മീറ്റർ എന്ന ആശയവും അധ്യാപകനവതിരപ്പിക്കുന്നു. സെ. മീറ്ററും, മീറ്ററും തമ്മിലുള്ളബന്ധം അധ്യാപകൻ പറയുകയും ചാർട്ട് കാണിക്കുകയും ചെയ്യട്ടെ. സ്കെയിൽ ഉപയോഗിച്ച് അവർക്ക് ലഭിച്ച ഈർക്കിൽ കഷണത്തിൻെറ നീളം അളന്ന് പറയട്ടെ. അതിനുശേഷം നേരത്തെ ചെയ്ത അളക്കൽ തുടരട്ടെ. മടങ്ങിനു പകരം നീളം കൃത്യമായി പറയുകയും എഴുതുകയും ചെയ്യട്ടെ. ഓരോ ഗ്രൂപ്പിലേയും അംഗങ്ങളുടെ ഉയരം കണ്ടുപിടിക്കുന്ന പ്രവർത്തനം ഗ്രൂപ്പടിസ്ഥാനത്തിൽ നടത്തട്ടെ. ഭിത്തിയോട് ചേർത്ത്നിർത്തി ഉയരം തിട്ടപ്പെടുത്തി അളക്കുന്ന രീതിയിലേക്ക് കുട്ടികൾ സ്വയമെത്തിയില്ലെങ്കിൽ മാത്രം അധ്യാപകന് ഇടപെടാവുന്നതാണ്. ഓരോ ഗ്രൂപ്പിലേയും ഉയരം ആരോഹണ-അവരോഹണ രീതിയിൽ ക്രമപ്പെടുത്തി നിഗമനങ്ങൾ അവതരിപ്പിക്കട്ടെ. ഉയരം കൂടിയതാര്, കുറഞ്ഞതാര്, ഒരേ ഉയരമുള്ളവർ എത്ര? ആകെ ഉള്ളവരുടെ ഉയരമെത്ര എന്നിങ്ങനെയുള്ള ക്രിയകളും ചെയ്യട്ടെ.

3) മീറ്റർ ടേപ്പ് ഉപയോഗിച്ച് ക്ലാസ് റൂമിൻെറ നീളവും വീതിയും കാണുക. സ്കൂൾ കെട്ടിടത്തിൻെറ നീളം കാണുക.

4. ലിറ്റർ, മി.ലിറ്റർ എന്ന ആശയം ഉറപ്പിക്കൽ.

ഐസ്ക്രീം കപ്പുകൾ, ഫ്രൂട്ടിപാക്കറ്റുകൾ, വിവിധ അളവിലുള്ള കുപ്പികൾ (ടോണിക്, അരിഷ്ടം തുടങ്ങിയവ വരുന്നത്) കന്നാസുകൾ, ഗ്ലാസ്, വിവിധ ബക്കറ്റ് വെള്ളം, ചാർട്ടുകൾ തുടങ്ങിയവ ക്ലാസിൽ വേണം.

പഠനപ്രവർത്തനങ്ങൾ

1) കുട്ടികളെ നാലു ഗ്രൂപ്പായി തിരിക്കുന്നു. ഓരോ ഗ്രൂപ്പിനും ഗ്ലാസും ബക്കറ്റും വെള്ളവും നൽകി രണ്ട് അളവിലുള്ള ബക്കറ്റുകൊടുക്കുന്നു. ഒരു ബക്കറ്റ് വെള്ളവും ഒരു ഗ്ലാസും നൽകുന്നു. എത്രഗ്ലാസ് വെള്ളം ബക്കറ്റിൽ ഉണ്ടെന്ന് അളക്കട്ടെ. ഓരോ ഗ്രൂപ്പും കിട്ടിയ അളവിൽ എഴുതുകയും പറയുകയും ചെയ്യട്ടെ. വിവിധ അളവിലെ ഗ്ലാസുകൾ ഗ്രൂപ്പ് മാറ്റിമാറ്റി അളക്കൽ തുടരട്ടെ. അളവിലെ വ്യത്യാസം ചർച്ച ചെയ്യട്ടെ. അളവിൻെറ ഏകകത്തെക്കുറിച്ചും ലിറ്റർ, മി.ലിറ്റർ എന്ന ആശയങ്ങളും അവതരിപ്പിക്കട്ടെ.

2) നേരത്തെ തയ്യാറാക്കി വച്ചിരിക്കുന്ന വിവിധ അളവുകളിലുള്ള പാത്രങ്ങൾ ഉപയോഗിച്ച് അളക്കൽ. കുപ്പികൾ, ഫ്രൂട്ടി ജൂസ് പാക്കറ്റ്, ഐസ്ക്രീം കപ്പ്, ലിറ്റർ കന്നാസ് എന്നിവയും ബക്കറ്റിൽ വെള്ളവും കാലിബക്കറ്റും ചെറിയ പാത്രങ്ങളും കൊടുക്കുക.

കുട്ടികളെ നാല് അല്ലെങ്കിൽ മൂന്ന് ഗ്രൂപ്പുകളായി തിരിക്കുക.

1) ഓരോന്നിൻെറ അളവ് അതിൽ അടയാളപ്പെടുത്തിയത് കണ്ടെത്തുക. ഒരു കടലാസിൽ കുറിക്കുക.
2) ഓരോ പാത്രവും ഉപയോഗിക്കാൻ കഴിയുന്ന തരത്തിൽ ചില അളവുകൾ എഴുതിയ കടലാസ് ചുരുട്ടി ഒരു ടിന്നിൽ ഇടുക. അതിൽ നിന്ന് ഒന്നെടുത്ത് വെള്ളം അളന്ന് പാത്രത്തിലാക്കി അധ്യാപകനെ കാണിക്കുക. ഗ്രൂപ്പ് പ്രവർത്തനം എഴുതി വായിക്കണം. ഓരോഗ്രൂപ്പും ഒരേസമയത്തുതന്നെ നടത്തുന്നതാണ് നല്ലത്.

ടിന്നിൽ ഇടാവുന്ന ചോദ്യങ്ങൾ

ഐസ്ക്രീം - 100 MC
ഫ്രൂട്ടി - 200 MC
കുപ്പി - 500 MC
} അളവ്പാത്രത്തിലുണ്ടാകുന്ന അളവുകൾ

ചോദ്യം (300 MC, 800 MC, 700 MC എന്നിവ അളക്കൽ etc)

3. കപ്പ്, ഗ്ലാസ്, വീട്ടിലെ മറ്റു പാത്രങ്ങൾ ഇയുടെ വലിപ്പം കണ്ട് എത്ര അളവിൽ വെള്ളം കൊള്ളുമെന്ന് പറയാൻ കഴിയുന്ന തരത്തിൽ അളക്കൽ പ്രക്രിയ നടത്തിക്കേണ്ടതാണ്.

ഭാരം അളക്കൽ

1) തുലാസിൻെറ മാതൃക കുട്ടികൾ നിർമിക്കട്ടെ, ആവശ്യമായ വസതുക്കളും നിർദ്ദേശങ്ങളും കൊടുക്കണം. ഒരേ ഭാരവും വലപവുമുള്ള 3 ഭാരങ്ങൾ ഇടാവുന്ന പഴയ പാത്രങ്ങൾ, പെയിൻെറ ടിന്നിൻെറ അടപ്പുകൾ ഇവ ഉപയോഗിക്കാം) ആവശ്യത്തിന കട്ടിയുള്ള നൂല (ചാക്കചരട) ഒരു റിപർ കഷണം

എന്നിവ ഉപയോഗിച്ച് തുലാസ് നിർമിക്കട്ടെ. ഒരു ഗ്രൂപ്പിന് രണ്ട് മൂന്ന് തുലാസുകളാവാം. ഭാരങ്ങൾ അളന്ന് കടലാസ് പതിച്ച് എഴുതിയ കട്ടികൾ (20 ഗ്രാം, 50 ഗ്രാം, 100 ഗ്രാം, 200 ഗ്രാം, 500 ഗ്രാം, 1കി. ഗ്രാം) ഓരോ ഗ്രൂപ്പിനും കൊടുക്കുക. ഇവ ഉപയോഗിച്ച് പറയുന്ന ഭാരങ്ങൾ അളക്കട്ടെ. ടിന്നിൽ എഴുതിയത് ഓരോ കുട്ടിയും എടുത്തു ഭാരങ്ങൾ തൂക്കട്ടെ. ഓരോ കുട്ടിക്കും ഭാരം തൂക്കിനോക്കാനുള്ള അവസരം ഉണ്ടാക്കണം. അവർകണ്ടത് എഴുതട്ടെ. 4-5 തൂക്കങ്ങൾ ഒരു കുട്ടി നോക്കണം. അത് ചേർത്ത് പിന്നീട് കൂട്ടി എഴുതട്ടെ. (ഭാരം നോക്കുമ്പോൾ സങ്കലനത്തിനും വ്യവകലനത്തിനും സാധ്യത ഉണ്ടാകണം)

2) വിവിധ സോപ്പുകളുടെ ഭാരങ്ങൾ കവർ നോക്കി കുട്ടികൾ പറയട്ടെ. ചില പ്രശ്നങ്ങൾ സോപ്പുകവർ ഉപയോഗിച്ച് കുട്ടികളെക്കൊണ്ട് ബോർഡിലും ബുക്കിലും ചെയ്യിപ്പിക്കുക. വീട്ടിൽ ഒരാഴ്ച/ഒരുമാസം ഉപയോഗിക്കുന്ന സോപ്പിൻെറ എണ്ണം, ആകെ ഭാരം അവർ കണ്ടുപിടിക്കട്ടെ.

ഗുണനക്രിയ

ആരോഗ്യവും സോപ്പും തമ്മിലുള്ള ബന്ധത്തെക്കുറിച്ച് ചർച്ചനടത്താം. ക്ലാസ്റൂമിൽ ഒരു കച്ചവടകേന്ദ്രം ഉണ്ടാക്കുക. നിരവധി സാധനങ്ങൾ പേരെഴുതി വില ഒട്ടിച്ച് ഓരോ ഭാഗത്ത് വയ്ക്കുക. ഭാരം നോക്കാനും അളക്കാനും ആവശ്യമായ ഉപകരണങ്ങൾ ഓരോ ഭാഗത്ത് വയ്ക്കുക. പണം ഇടുന്ന പാത്രവും ഓരോ മൂലയിൽ ഉണ്ടായിരിക്കണം. എല്ലാ കുട്ടികൾക്കും കച്ചവടം നടത്താൻ അവസരം ഉണ്ടാക്കണം. ഇവിടെ കച്ചവടക്കാരില്ല. ഓരോരുത്തരും (ഗ്രൂപ്പ്, അവരവർക്ക് ലഭിച്ച കുറിപ്പിൻെറ അടിസ്ഥാനത്തിൽ സാധനങ്ങൾ വാങ്ങുക) ആവശ്യത്തിന് പാത്രം ഓരോരുത്തരും കൊണ്ടുപോകണം.

ആകെ വാങ്ങിയ സാധനങ്ങളുടെ എണ്ണം.

എത്ര കി.ഗ്രാം സാധനങ്ങൾ വാങ്ങി?
എത്രലിറ്റർ സാധനങ്ങൾ അളന്നു?
എത്ര രൂപയ്ക്കുള്ള സാധനങ്ങൾ വാങ്ങി?
ബാക്കി എത്ര രൂപ?

എന്നിവ കടലാസിൽ എഴുതി വായിപ്പിക്കണം. ഉദാ : ആദ്യം ലിസ്റ്റും പണവും കൊടുക്കുന്നു. (കളിനോട്ട്, നാണയം, കടലാസിലെഴുതിയ നോട്ടും ഉപയോഗിക്കാം) നാല് ഗ്രൂപ്പ് മൂന്ന് പേർ : 1) പണം കൈകാര്യം ചെയ്യൽ, 2) സാധങ്ങൾ തൂക്കി അളന്നെടുക്കൽ, 3) നടക്കുന്ന പ്രവർത്തനങ്ങളും വിലനിലയും എഴുതൽ

ലിസ്റ്റ് : അരി : 2 കി. ഗ്രാം, വെളിച്ചെണ്ണ : 500 ഗ്രാം
പഞ്ചസാര : 750 ഗ്രാം സോപ്പു പൊടി : 1 കി. ഗ്രാം

ഓരോ ഗ്രൂപ്പിലും ആവശ്യമായ ലിസ്റ്റിൻെറ കോപ്പി മുൻകൂട്ടി തയ്യാറാക്കണം. രൂപ എഴുതാനുള്ള കോളവും അതിൽ വേണം. വേറെ കോപ്പി അവർ നിർമ്മിക്കും. സത്യസന്ധത, വേഗത, കൃത്യത, കൂട്ടായ്മ എന്നിവ അധ്യാപകൻ പരിശോധിക്കണം. മാനുഷികമൂല്യങ്ങളെക്കുറിച്ചുള്ള ചർച്ചയും നടത്താം.

## സ്ഥാവനില പോക്കറ്റുകൾ

ടീച്ചർ കരുതേണ്ടത് : രണ്ട് ഇഞ്ച് നീളമുള്ള കുറേ ഈർക്കിൽ കഷ്ണങ്ങൾ, രണ്ട് നിറമുള്ള റബ്ബർ ബാൻറ്, 3 വലിപ്പമുള്ള ചെറിയ പാക്കറ്റുകൾ, അബാക്കസ് തുടങ്ങിയവ.

സംഘപ്രവർത്തനം : കൂട്ടിയിട്ടിരിക്കുന്ന ഈർക്കിൽ കഷ്ണങ്ങളുടെ ആകെ എണ്ണം കുട്ടികൾ കാണട്ടെ (ഉദാ: 542 കൊള്ളികൾ ഉണ്ടെന്നിരിക്കട്ടെ) എന്നിട്ട് അവയെ 10 എണ്ണം വീതമുള്ള കെട്ടുകളാക്കുവാൻ ആവശ്യപ്പെടുന്നു. അവസാനം 10ൽ താഴെയുള്ള എണ്ണങ്ങൾ ഒറ്റകളായിതന്നെ ശേഷിക്കുന്നു. പത്തിൻെറ കെട്ടുകളുടെ ആകെയെണ്ണവും, ഒറ്റക്കൊള്ളികളുടെ എണ്ണവും എത്രെയെന്ന് കാണുവാനും ആവശ്യപ്പെടുന്നു.

10ൻെറ കെട്ടുകളുടെ 10 എണ്ണം വീതമെടുത്ത് വീണ്ടും മറ്റൊരു നിറമുള്ള റബ്ബർ ബാൻറുകൊണ്ട് 100ൻെറ വീതം കെട്ടുകളാക്കാൻ ആവശ്യപെടുന്നു. വലിയ കെട്ടുകൾ 100 എണ്ണം വീതമുള്ളതാണെന്ന് കുട്ടികൾ മനസ്സിലാക്കട്ടെ.




കുട്ടികൾ 100ൻെറ കെട്ടുകൾ വലിയ പാക്കറ്റിലും 10ൻെറ കെട്ടുകൾ ചെറിയ പാക്കറ്റിലും ഒന്നുകൾ അതിലും ചെറിയ പാക്കറ്റിലും ഇടുന്നു. ഇതിൽ നിന്നും 100ൻെറ അഞ്ചുകെട്ടുകളും 10ൻെറ 4 കെട്ടുകളും രണ്ട് ഒന്നുകളും ചേർന്നതാണ് 542 എന്ന് ഉറപ്പിക്കുന്നു. 542ൽ അഞ്ച് നൂറുകളും നാല് 10കളും രണ്ട് ഒറ്റകളും ചേർന്നതാണെന്ന് ഓരോ അക്കങ്ങളുടെ സ്ഥാനവിലയും കുട്ടികൾ മനസ്സിലാക്കട്ടെ. 10ൻെറ മൂന്ന് കെട്ടുകൾ മാറ്റിയാൽ സംഖ്യ എന്താവും എന്ന് കുട്ടികൾ പറയട്ടെ. ഇങ്ങിനെ വിവിധ കെട്ടുകൾ മാറ്റി പെട്ടിയിൽ ശേഷിക്കുന്ന കൊള്ളികൾ ഉപയോഗിച്ച് കിട്ടുന്ന സംഖ്യകൾ കുട്ടികൾ പറയട്ടെ.

അനുബന്ധപ്രവർത്തനങ്ങൾ : വ്യത്യസ്തമായ മൂന്നക്കസംഖ്യ എഴുതിയ കടലാസുകൾ ചുരുട്ടി (350നും താഴെമതി) ഒരു പാത്രത്തിലിടുക ഓരോ കുട്ടിയും വന്ന് ഓരോ കടലാസ് എടുത്ത് അവർക്ക് കിട്ടിയ സംഖ്യയുടെ എണ്ണത്തിൽ ഈർക്കിൽ കമ്പുകൾ എടുത്ത് സ്വന്തമായി സ്ഥനവിലപാക്കറ്റുകൾ നിർമ്മിക്കട്ടെ.

തുടർപ്രവർത്തനം : അബാക്കസ് ഉപയോഗിച്ച് മുത്തുകൾ മാറ്റി സ്ഥാനവില ഉറപ്പിക്കാനായി ഒരു ശ്രമവും അധ്യാപകൻ നടത്തണം. ഈർക്കിൽ കമ്പുപയോഗിച്ചും പിന്നീട് അബാക്കസ് ഉപയോഗിച്ചും സങ്കലനം, വ്യവകലനം എന്നീ പ്രക്രിയകൾ ചെയ്യാനും ശ്രമിക്കണം.



## സങ്കലനവ്യവകലന സർപ്പിലം

ചിത്രത്തിൽ കാണിച്ചതുപോലെ സർപ്പിള് ആകൃതിയിൽ കള്ളികൾ വരച്ച് ഒന്നുമുതൽ തുടർച്ചയായി സംഖ്യകൾ അടയാളപ്പെടുത്തുക.

സങ്കലനം : രണ്ട് സംഖ്യകൾ തമ്മിൽ കൂട്ടുമ്പോൾ ആദ്യസംഖ്യയുടെ സ്ഥാനം കണ്ടുപിടിക്കുക. പിന്നീട് കൂട്ടേണ്ട സംഖ്യയുടെ പത്തിൻെറ സ്ഥാനത്തെ അക്കം എത്രയാണോ അത്രയും പുറത്തെ കള്ളിയിലേക്ക് നീക്കുക. അവിടെ നിന്നും ഒറ്റയുടെ സ്ഥാനത്തെ അക്കം എത്രയാണോ അത്രയും മുന്നോട്ട് നീക്കുക. അവസാനം എത്തിനില്ക്കുന്ന സ്ഥാനമായിരിക്കും സംഖ്യകളുടെ തുക. ഉദാ: $21+45=66$
ആദ്യം 21ൻെറ സ്ഥാനം കണ്ടുപിടിക്കുക. അവിടെനിന്നും കൂട്ടേണ്ട സംഖ്യയായ 45ൻെറ പത്തിൻെറ സ്ഥാനത്തെ അക്കം 4 ആയതിനാൽ 4 കള്ളികൾ പുറത്തേയ്ക്ക് നീങ്ങുന്നു. കൂട്ടേണ്ട സംഖ്യയുടെ ഒറ്റയുടെ സ്ഥാനത്തെ അക്കം 5 ആയതിനാൽ 5 കള്ളികൾ മുന്നോട്ട് (Clock-wise) നീക്കുക. അവസാനം എത്തിനില്ക്കുന്ന 66 ആണ് തുകയെന്ന് കാണാം.

വ്യവകലനം : രണ്ട് സംഖ്യകളുടെ വ്യത്യാസം കാണുമ്പോൾ ആദ്യസംഖ്യയുടെ സ്ഥാനം കണ്ടുപിടിക്കുക. പിന്നീട് കുറക്കേണ്ട സംഖ്യയുടെ പത്തിൻെറ സ്ഥാനത്തെ അക്കം കണ്ടുപിടിച്ച് അത്രയും അകത്തെ കള്ളികളിലേക്ക് നീക്കുക. ഒറ്റയുടെ സ്ഥാനത്തെ അക്കം എത്രയാണോ അത്രയും പുറകോട്ട് നീക്കുക. അവസാനം എത്തിനില്ക്കുന്ന സ്ഥാനമായിരിക്കും സംഖ്യകളുടെ വ്യത്യാസം. ഉദാ: $58-26=32$. ആദ്യം 58ൻെറ സ്ഥാനം കണ്ടുപിടിക്കുക. അവിടെ നിന്നും കുറയ്ക്കേണ്ട സംഖ്യയായ 26ൻെറ പത്തിൻെറ സ്ഥാത്തെ അക്കം 2 ആയതിനാൽ 2 കള്ളികൾ അകത്തോട്ട് നീങ്ങുക. ഒറ്റയുടെ സ്ഥാനത്തെ അക്കം 6 ആയതിനാൽ 6 കള്ളകിൾ പിന്നോട്ട് നീക്കുക. (AntiClockwise) അവസാനമെത്തിനില്ക്കുന്ന 32 ആയിരിക്കും സംഖ്യകളുടെ വ്യത്യാസമെന്ന് കാണാം.

പ്രവർത്തനം : വലിയ സർപ്പിളാകൃതി മണലിൽ വരച്ച് കള്ളികൾ നിർമ്മിക്കുക. 1 മുതൽ തുടർച്ചയായ സംഖ്യകൾ എഴുതിയ ചെറിയ കൊടികൾ ഓരോ കള്ളികളിലും കുത്തി വെയ്ക്കുക. രണ്ട് സംഖ്യകളുടെ തുകയോ വ്യത്യാസമോ കാണാൻ സംഖ്യകളുടെ സ്ഥാനത്ത് കുട്ടികളെ നിറുത്തി, കൂട്ടുമ്പോൾ പുറത്തേയക്കും മുന്നോട്ടും ചാടിച്ചുകൊണ്ടും, കുറയക്കുമ്പോൾ അകത്തോട്ടും പിന്നോട്ടും ചാടിച്ചുകൊണ്ടും ഒരു കളിയുടെ രൂപത്തിൽ ഇത് അവതരിപ്പിക്കാവുന്നതാണ്.

## ഈർക്കിൽ കമ്പിൽ ഗുണനം-ഗുണനചാർട്ട്

### വിരൽതുമ്പിൽ ഗുണനം

പാഠ്യവസ്തുക്കൾ : ഗുണനം, ഹരണം, ഘടകങ്ങൾ,
ടീച്ചർ കരുതേണ്ട സാധനങ്ങൾ : 15 സെ.മി. വീതം നീളമുള്ള കുറേ ഈർക്കിൽ കമ്പുകൾ




സംഘപ്രവർത്തനം : ഈർക്കിൽ കമ്പുകളെടുത്ത് ഒന്നിനുമുകളിൽ മറ്റൊന്ന് വിലങ്ങനേയും കുറുകേയും വച്ച് തമ്മിൽ സ്പർശിക്കുന്ന സ്ഥാനങ്ങൾ എണ്ണുന്നു. രണ്ട് ഈർക്കിൽ കമ്പുകൾ ഒന്നിനുമുകളിൽ വച്ചാൽ പൊതുവായി ഒരു സ്ഥനത്ത് സ്പർശിക്കുന്നതായി കാണാം. മൂന്ന് ഈർക്കിൽ കമ്പുകളെടുത്ത് രണ്ട് ഈർക്കിലിന് മുകളിൽ മററൊന്ന് കുറുകെ വച്ചാൽ രണ്ട് സ്ഥാനങ്ങളിൽ സ്പർശിക്കുന്നതായി കാണാം.

നാല് ഈർക്കിൽ കമ്പുകൾ വിവിധ രീതികളിൽ വയ്ക്കാം എന്നത് കുട്ടികൾ മനസ്സിലാക്കട്ടെ. രണ്ട് ഈർക്കിൽ കമ്പിനുമുകളിൽ കുറുകെ രണ്ട് ഈർക്കിൽ കമ്പുകൾ വയ്ക്കുമ്പോൾ 4 സ്ഥാനങ്ങളിൽ സ്പർശിക്കുന്നു. മൂന്ന് ഈർക്കിൽ കമ്പിനുമുകളിൽ ഒരു ഈർക്കിൽ കമ്പ് കുറുകെ വയ്ക്കുമ്പോൾ 3 സ്ഥാനങ്ങളിൽ സ്പർശിക്കുന്നു. ഇങ്ങിനെ ഈർക്കിൽ കമ്പിൻെറ എണ്ണം വർദ്ധിപ്പിച്ച് വിവിധ രീതികളിൽ വച്ച് സ്പർശിക്കുന്ന സ്ഥാനങ്ങൾ പരിശോധിക്കട്ടെ. അങ്ങിനെ അവർ ഗുണനപട്ടിക തയ്യാറാക്കട്ടെ കൂടുതൽ ഈർക്കിൽ കമ്പുകളുപയോഗിച്ച് പ്രവർത്തനം ആവർത്തിക്കുക.

ഉദാ: 10 ഈർക്കിൽ കമ്പുകൾ ഉപയോഗിക്കുമ്പോൾ വ്യത്യസ്തമായ ഏതെല്ലാം രീതികളിൽ വയ്ക്കാമെന്നും എപ്പോഴാണ് ഏറ്റവും കൂടുതൽ സ്പർശിക്കുന്നത് എന്നത് അവർകണ്ടുപിടിക്കുകയും ചെയ്യട്ടെ. പത്ത് ഈർക്കിൽ കമ്പുകളുപോയോഗിക്കുമ്പോൾ 5x5=25 ആണ് ഏറ്റവും വലിയ ഗുണോത്തരം എന്ന് കാണാം. ഇങ്ങനെ പ്രവർത്തനം ആവർത്തിക്കാം.

കുട്ടികൾ അവർ പഠിച്ച ഗുണനപട്ടിക പരിശോധിക്കാനായി താഴെക്കാണുന്ന വിധം ഒരു പട്ടിക തയ്യാറാക്കട്ടെ. ഓരോ കുട്ടിയും വന്ന് ബോർഡിൽ ഒന്നുമുതൽ 10 വരേയും രണ്ടാമത്തെ കുട്ടി 2,4,6,8,10................ എന്നിങ്ങനെ 20 വരേയും, മൂന്നാമത്തെ കുട്ടി 3,6,9,12,............. തുടങ്ങിയ മൂന്നിൻെറ

10 ഗുണിതങ്ങളും നാലാമത്തെ കുട്ടി 4ൽ തുടങ്ങി 4ന്റെ 10 ഗുണിതങ്ങളും അങ്ങിനെ പത്താമത്തെ കുട്ടി 10ന്റെ പത്ത് ഗുണിതങ്ങളും എഴുതട്ടെ.

| 1 | 2 | 3 | 4 | 5 | 6 | 7 | 8 | 9 | 10 |
|---|---|---|---|---|---|---|---|---|---|
| 2 | 4 | 6 | 8 | 10 | 12 | 14 | 16 | 18 | 20 |
| 3 | 6 | 9 | 12 | 15 | 18 | 21 | 24 | 27 | 30 |
| 4 | 8 | 12 | 16 | 20 | 24 | 28 | 32 | 36 | 40 |
| 5 | 10 | 15 | 20 | 25 | 30 | 35 | 40 | 45 | 50 |
| 6 | 12 | 18 | 24 | 30 | 36 | 42 | 48 | 54 | 60 |
| 7 | 14 | 21 | 28 | 35 | 42 | 49 | 56 | 63 | 70 |
| 8 | 16 | 24 | 32 | 40 | 48 | 56 | 64 | 72 | 80 |
| 9 | 18 | 27 | 36 | 45 | 54 | 63 | 72 | 81 | 90 |
| 10 | 20 | 30 | 40 | 50 | 60 | 70 | 80 | 90 | 100 |

ഈ പട്ടിക ഉപയോഗിച്ച് 1 മുതൽ 10 വരെയുള്ള ഗുണനവസ്തുതകൾ കുട്ടികൾ കണ്ടുപിടിക്കുന്ന പ്രവർത്തനങ്ങൾ നടത്തണം. ഉദാ: $7x9=63$ മേൽവരിയിലെ 7ൽ നിന്ന് കീഴ്പ്പോട്ട്. ഇടതുവശത്തെ കീഴ്പ്പോട്ടുള്ള വരിയിൽ നിന്ന് 9ന്റെ വലത്തോട്ടും കുട്ടിയെകൊണ്ട് കമ്പുപയോഗിച്ചോ നൂലുപയോഗിച്ചോ നീട്ടിവയ്പ്പിക്കുക. രണ്ട് കമ്പും (നൂലും) കൂട്ടി മുട്ടുന്ന കേന്ദ്രത്തിൽ 63 കിട്ടുന്നു. കുട്ടി ഉറക്കെ വായിക്കട്ടെ. നിരവധി പ്രാവശ്യം എല്ലാവരേക്കൊണ്ടും ഇത് നടത്തിക്കണം. ഗുണനപട്ടികയിലെ ഓരോ ഗുണനക്രിയയും കുട്ടി പഠിക്കട്ടെ.

**ഗുണനപട്ടിക നോക്കി ഘടകങ്ങൾ കണ്ടുപിടിക്കൽ :**

പട്ടികയിലെ ഒരു സംഖ്യ എടുക്കുക.

ഉദാ : 20 എടുത്താൽ $4x5=20$ കൂടാതെ $2x10=20$

$5x4=20$ $10x2=20$

∴ 20ന്റെ ഘടകങ്ങളാണ് 2,4,5,10 എന്നിവ എന്ന് കാണാം.

ഇതുപോലെ മറ്റു സഖ്യകളുടേയും ഘടകങ്ങൾ കണ്ടുപിടിക്കാം.

## 9 ന്റെ ഗുണിതം വിരൽതുമ്പിൽ

രണ്ടു കൈകളിലേയും വിരലുകൾ നിവർത്തി പിടിക്കുക. 9 നെ ഒന്നുകൊണ്ട് ഗുണിച്ചാലുള്ള ഫലം കാണാൻ ഏറ്റവും ഇടത്തുള്ള വിരൽ മടക്കുക. വലതുഭാഗത്തെ വിരലുകളുടെ എണ്ണമായിരിക്കും 9നെ 1 കൊണ്ട് ഗുണിച്ചാൽ കിട്ടുന്ന ഫലം. ഇത് 9 ആയിരിക്കുമല്ലോ.

രണ്ടുകൊണ്ട് ഗുണിച്ചതിന്റെ ഫലം കാണാൻ രണ്ടാമത്തെ വിരൽ മടക്കുക. ഇടതുഭാഗത്തുള്ള വിരലുകളുടെ എണ്ണം പത്താം സ്ഥാനത്തും വലതുഭാഗത്തെ വിരലുകളുടെ എണ്ണം ഒന്നാം സ്ഥാനത്തും ചേർക്കുക. വലതുഭാഗത്ത് ഒരു വിരലും ഇടതുഭാഗത്ത് 8 വിരലും ഉണ്ടായിരിക്കും അത് 9നെ 2 കൊണ്ട് ഗുണിച്ചാലുള്ള ഫലമായ 18 ആയിരിക്കും. ഇതേ



ക്രമത്തിൽ ഏതുകൊണ്ടാണോ ഗുണിക്കേണ്ടത് അതിന് സമാനമായ വിരൽ മടക്കി ഗുണനഫലം കാണാൻ സാധിക്കും. 9 വരെ ഈ ക്രിയ നിർവ്വഹിക്കാം. 10 കൊണ്ടുള്ള ഗുണനഫലം കാണുമ്പോൾ 10ന് സമാനമായ വിരൽമടക്കുമ്പോൾ വലതുഭാഗത്തെ 9 വിരലും, ഇടതുഭാഗത്തെ പൂജ്യം വിരലും ചേർന്ന് 90 എന്ന് ലഭിക്കുന്നു.



## ഹായ്! വിരൽതുമ്പിൽ ഗുണിക്കാം

ചെറുവിരൽമുതൽ തള്ളവിരലുകൾ വരെയുള്ള വിരലുകൾക്ക് 6 മുതൽ 10 വരെയുള്ള സംഖ്യകൾ പേരുകളായി നൽകിയിരിക്കുന്നു. ഗുണിക്കേണ്ട സംഖ്യകൾക്ക് സമാനമായ വിരലുകൾ ചേർത്ത് പിടിക്കുക. അപ്പോൾ ചേർത്ത് വച്ച വിരലും, അതിനു താഴെയുള്ള വിരലുകളുടേയും വില 10 വീതമായിരിക്കും. മുകളിലുള്ള വിരലുകളുടെ വില 1 വീതവുമായിരിക്കും. ചേർത്ത്വച്ച വിരലുകളുടേയും, അതിന് താഴെയുള്ള വിരലുകളുടേയും ആകെ വില (10 വീതം) കൂട്ടുക. ഇനി മുകളിൽ ഇടതുവശത്തെ വിരലുകളുടെ വില (1വീതം) കൂട്ടി, വലതുവശത്തെ വിലയും (1വീതം) കൂട്ടി തമ്മിൽ ഗുണിക്കുക. അങ്ങിനെ കിട്ടിയ സംഖ്യ ആദ്യതുകയോട് കൂട്ടുക. ആകെ തുകയായിരിക്കും ഗുണനഫലം. ഉദാ: 7x8കാണാൻ മുകളിൽ കാണിച്ചതുപോലെ 7ഉം 8ഉം വിരലുകൾ ചേർത്ത് വയ്ക്കുക. അപ്പോൾ ആ വിരലുകളും അതിനു താഴേയുമായി ആകെ 5 വിരലുകൾ ഉണ്ട്. ഇവയുടെ വില 10 വീതം ആകെ 50 ആയിരിക്കും. ഇനി മുകളിൽ ഇടതുവശത്ത് മൂന്ന് വിരലുകളുടെ തുകയായ 1 വീതം കൂട്ടികിട്ടിയ മൂന്നിനെ 2 വിരലുകളുടെ വില കിട്ടിയ 2കൊണ്ട് ഗുണിക്കുമ്പോൾ 6 കിട്ടുന്നു. ഇത് ആദ്യം കിട്ടിയ 50നോട് കൂട്ടുമ്പോൾ ഗുണനഫലമായി 56 കിട്ടുന്നു. ഇതുപോലെയുള്ള നിരവധി ഉദാഹരണങ്ങൾ ചെയ്യിപ്പിക്കുക.




## എത്രപേർ... എത്രപേർ...

പാഠ്യവസ്തു : ഗുണനം, ഹരണം.

സംഘപ്രവർത്തനം : ക്ലാസിലുള്ള കുട്ടികളെ വൃത്താകൃതിയിൽ നിർത്തുന്നു. അധ്യാപകൻ വൃത്തത്തിൻെറ മധ്യത്തിൽ നിൽക്കുന്നു. ചുറ്റുമുള്ള കുട്ടികൾ ഒരു വിസിൽ കേൾക്കുമ്പോൾ "എത്രപേർ, എത്രപേർ" "പറയൂ, പറയൂ, എത്രപേർ" എന്ന് ഉറക്കെ പറഞ്ഞുകൊണ്ട് വൃത്താകൃതിയിൽ ഒടുന്നു. അധ്യാപകൻ ഒരു സംഖ്യപറയുമ്പോൾ കുട്ടികൾ അത്രയെണ്ണം വീതം വരുന്ന കൂട്ടങ്ങൾ (ഗ്രൂപ്പുകൾ) ആകണം. ഉദാ: 27 കുട്ടികൾ ആകെയുണ്ടെന്ന് കരുതുക. 3 എന്ന് പറയുമ്പോൾ 3 വീതമുള്ള ഗ്രൂപ്പുകളാകുന്നു. പിന്നീട് 2 കുട്ടികളെ മാറ്റിനിർത്തി, കളി ആവർത്തിക്കുന്നു. ഇപ്പോൾ അഞ്ച് എന്ന് പറയുമ്പോൾ. 5 വീതം ഗ്രൂപ്പുകളാകുന്നു. 2 പ്രാവശ്യവും ഗ്രൂപ്പുകളുടെ എണ്ണത്തിൽ വന്ന മാറ്റം കുട്ടികൾ ശ്രദ്ധിക്കുന്നു. 27 കുട്ടികൾ 3 വീതം ഗ്രൂപ്പുകളായപ്പോൾ ആകെ 9 ഗ്രൂപ്പുകളാണ് കിട്ടിയതെന്നും. 25 കുട്ടികൾ 5 വീതം ഗ്രൂപ്പുകളായപ്പോൾ ആകെ 5 ഗ്രൂപ്പുകളാണ് കിട്ടിയതെന്നും അധ്യാപകൻ കുട്ടികൾക്ക് ബോധ്യപ്പെടുത്തിക്കൊടുക്കുന്നു.

27നു പകരം 28 കുട്ടികളാകുമ്പോൾ ഒരു കുട്ടി തനിയെ ആകുന്നു എന്നും 28നെ 3 കൊണ്ട് നിശേഷം ഹരിക്കാൻ കഴിയില്ലായെന്നും ഹരിക്കുമ്പോൾ 1 ശിഷ്ടം വരുന്നു എന്ന വസ്തുതയും കുട്ടിക്ക് ബോധ്യപ്പെടുത്തികൊടുക്കണം. കുട്ടികളുടെയെണ്ണത്തിൽ മാറ്റം വരുത്തി വ്യത്യസ്തയെണ്ണം പറഞ്ഞ് കളി ആവർത്തിക്കുക. ഗുണനം എന്നത് ആവർത്തനസങ്കലനമാണെന്നും കുട്ടികളെ നിരത്തി നിർത്തി ബോധ്യപ്പെടുത്തുണം. ക്ലാസിൽ വന്ന് തങ്ങൾ കളിച്ച കളിയുടെ ഒരു സംഖ്യാ വിവരണം ബോർഡിൽ എഴുതാൻ ശ്രമിക്കണം.

## പ്രശ്നോത്തരി

ചോദ്യങ്ങൾ : 1) മുറ്റത്ത് രണ്ട് കൈയ്യും മുകളിലേക്ക് ഉയർത്തിയും താഴ്ത്തിയും വ്യായാമത്തിൽ ഏർപ്പെട്ടിരിക്കുകയായിരുന്നു കുട്ടികൾ. പെട്ടെന്ന് അതുവഴി വന്ന ഒരാൾ ഉയർത്തി പിടിച്ച കൈകൾ എണ്ണിനോക്കിയപ്പോൾ 64 എന്ന് കണ്ടു. എങ്കിൽ അവിടെ എത്ര കുട്ടികൾ ഉണ്ടായിരിക്കും?
2) മീന അത്തം മുതൽ പൂക്കളമിടാൻ തുടങ്ങി ഒരു ദിവസം പൂക്കളമുണ്ടാക്കാൻ മീന പൂ പറിക്കാൻയാത്രയായി. വളരെ സുലഭമായി കിട്ടിയ ചെമ്പരത്തി പൂവ് പൂക്കളത്തിന് ഉപയോഗിക്കാനായി ആദ്യം പൂവിൻെറ ഇതളുകൾ വിടർത്തിയിട്ടു. അപ്പോഴാണ് അച്ഛൻെറ ഒരു കുസൃതി ചോദ്യം 'മോളേ ആകെ എത്ര ചെമ്പരത്തിപൂ പറിച്ചു' എന്ന്, മീന ആകെ വല്ലാതെയായി. അവസാനം അവൾ ഉത്തരത്തിൽ എത്തി 75 ഇതളുകളാണ് എന്ന് എണ്ണിനോക്കിയ അവൾ എങ്ങിനെ ഉത്തരം കണ്ടുപിടിച്ചു? അവൾ പറിച്ച പൂക്കളെത്ര? (5ഇതളുള്ള ചെമ്പരത്തിപൂവ്വാണെന്ന് സൂചിപ്പിക്കണം)
3) ആടിനെ മേച്ച് നടക്കുകയായിരുന്ന കുട്ടിയോട്, ആടുകളുടെ ആകെ എണ്ണം ചോദിച്ചപ്പോൾ കുട്ടി പറഞ്ഞു "എൻേറയും ആടുകളുടേയും ആകെ കാലുകളുടെയെണ്ണം 86 എന്നാണ്", എന്നാൽ അവിടെ എത്ര ആടുകളുണ്ട്?
4) 5 പഴത്തൊലി കൊടുത്താൽ ഒരു പഴം വെറുതെ (ഫ്രീ) നൽകാം എന്ന കച്ചവടക്കാരൻെറ പ്രഖ്യാപനം കേട്ടാണ് ബീന അവിടെ നിന്ന് 25 പഴം വാങ്ങിയത്. പഴത്തൊലികൾ നൽകി ഫ്രീ ആയി കിട്ടിയ പഴം വാങ്ങാനും ബീന മറന്നില്ല. എന്നാൽ ബീനക്ക് എത്ര പഴം ഫ്രീ ആയി കിട്ടിക്കാണും.

ഉത്തരം : 1) 32 കുട്ടികൾ 2) 15 പൂവുകൾ 3) 21 ആടുകൾ 4) ആറ് പഴം

## തമ്പോലക്കളി

ടീച്ചർ കരുതേണ്ട വസ്തുക്കൾ : 20 കള്ളികളുള്ള കടലാസ്, 1 മുതൽ നൂറ് വരെയുള്ള സംഖ്യകൾ എഴുതിയ കടലാസ് കഷ്ണവും

ഓരോ കുട്ടിയും ചെയ്യേണ്ടത് : കുട്ടികൾ ഇഷ്ടമുള്ള കള്ളികളിൽ ഒന്നിനും 10നുമിടയിൽ (10 ഉൾപ്പെടെ എഴുതാം) ഉള്ള രണ്ട് സംഖ്യകൾ എഴുതട്ടെ. പിന്നീട് 11നും 20നുമിടയിൽ 21നും 30നുമിടയിലും തുടങ്ങി 91നും 100നുമിടയിലും ഉള്ള രണ്ട് സംഖ്യകൾ വീതമെഴുതട്ടെ. അപ്പോൾ 20 കള്ളികളും നിറഞ്ഞിരിക്കും. കുട്ടിക്കലർത്തിയ നൂറുവരെ എഴുതിയ കടലാസുകഷ്ണങ്ങളിൽ നിന്നും 1 വീതമെടുക്കുക. അത് ഉറക്കെ വായിച്ച് ആ സംഖ്യ എഴുതിയ കുട്ടികൾ അത് വെട്ടുക. (എടുത്ത സംഖ്യ കുറിച്ച് വയ്ക്കുകയും വേണം) ഇങ്ങനെ ഓരോന്നിനേയും ആദ്യം വെട്ടി തീർക്കുന്നവർക്ക് സമ്മാനം നല്കുക. അതുപോലെ മുഴുവൻ കള്ളികളിലെ സംഖ്യകളും വെട്ടി തീർക്കുന്നവർക്കും സമ്മാനം നൽകാം.

### ഒമ്പതിൻെറ ഇമ്പം

### എണ്ണിനോക്കാതെ എണ്ണം പറയാം.

പാഠ്യവസ്തുത : ഏതൊരു സംഖ്യയുടേയും അക്കങ്ങൾ കൂട്ടി സംഖ്യയിൽ നിന്നും കുറച്ചാൽ കിട്ടുന്നത് 9ൻെറ ഗുണിതമായിരിക്കും.

ടീച്ചർ കരുതേണ്ടത് : തീപ്പെട്ടി (നിറയെ കൊള്ളിയുള്ളത്) ഗ്രൂപ്പുകളുടെ എണ്ണമനുസരിച്ച്

ടീച്ചർ പരിശീലിക്കേണ്ടത് : തീപ്പെട്ടിയിൽ 9, 18, 27, 36 എന്നീ എണ്ണം കൊള്ളികൾ എടുത്ത് കുലുക്കി നോക്കി, നോക്കാതെ എണ്ണം പറയാൻ പരിശീലിക്കേണ്ടതാണ്.

പ്രവർത്തനം : ടീച്ചർ ഓരോ ഗ്രൂപ്പിനും ഓരോ തീപ്പെട്ടി നൽകുന്നു. അതിൽ ഉള്ള കൊള്ളികളുടെ എണ്ണം അവർ എണ്ണി കണ്ടെത്തട്ടെ. ഇനി അവർക്ക് എണ്ണികിട്ടിയ സംഖ്യയിൽ, അവയുടെ അക്കങ്ങൾ കൂട്ടി അത്രയുമെണ്ണം തീപ്പെട്ടിയിൽ നിന്നും എടുത്തുമാറ്റാൻ ആവശ്യപ്പെടുന്നു. ഇനി കിട്ടിയ എണ്ണം ടീച്ചർക്ക് തീപ്പെട്ടി കുലുക്കി നോക്കി പറയാൻ കഴിയും.

ഉദാ : തീപ്പെട്ടിയിൽ 48 കൊള്ളികൾ ഉണ്ടായിരുന്നു എന്നിരിക്കട്ടെ. അക്കങ്ങൾ കൂട്ടിയപ്പോൾ $4+8=12$ കിട്ടുന്നു. 48ൽ നിന്നും 12 മാറ്റുമ്പോൾ 36 കിട്ടുന്നു. (36 എന്ന സംഖ്യ 9ൻെറ ഗുണിതമാണ്)

### അക്കൾ നോക്കി ഗുണിതം പറയാം

പാഠ്യ വസ്തുത : ഏതൊരു സംഖ്യയും 9ൻെറ ഗുണിതമാണോ എന്ന് മനസ്സിലാക്കാൻ സംഖ്യയിലെ അക്കങ്ങളുടെ തുക (ഒരക്കം കിട്ടുന്നതുവരെ) കാണുക. അത് 9 ആണെങ്കിൽ സംഖ്യ 9 ൻെറ ഗുണിതമായിരിക്കും.

ടീച്ചർ ചെയ്യേണ്ടത് : 9ൻെറ ഏതാനും ഗുണിതങ്ങൾ കുട്ടികളെക്കൊണ്ട് ബോർഡിൽ എഴുതിക്കുക. ആ സംഖ്യ്യുടെ അക്കങ്ങളുടെ തുക കാണട്ടെ. (ഒരക്കം കിട്ടുന്നതുവരെ) ഇത് 9 ആണെന്ന് കാണാം.

### അക്കങ്ങൾ നോക്കി ശിഷ്ടം പറയാം

പാഠ്യവസ്തുത : ഒരു സംഖ്യയെ 9 കൊണ്ട് ഹരിച്ചാൽ കിട്ടുന്ന ശിഷ്ടം ആസംഖ്യയുടെ ആക്കങ്ങൾ കൂട്ടി കിട്ടുന്ന അക്കമായിരിക്കും (9 ഒഴികെ)

ടീച്ചർ ചെയ്യേണ്ടത് : ഏതാനും സംഖ്യകൾ എഴുതി 9കൊണ്ട് ഹരിക്കാൻ കുട്ടികളോട് ആവശ്യപ്പെടുക. ശിഷ്ടം ശ്രദ്ധിക്കട്ടെ. അതേ സംഖ്യകളുടെ അക്കങ്ങളുടെ തുകയും കാണട്ടെ രണ്ടും ഒന്ന് തന്നെയാണ് എന്ന് കാണാം.

ഉദാ: $49 \div 9$, 49ൻെറ അക്കങ്ങൾ കൂട്ടുമ്പോൾ $4+9=13$, $1+3=4$

$$\begin{array}{r|l} & 5 \\ \hline 9 & 49 \\ & 45 \\ \hline \end{array}$$

ശിഷ്ടം 4

## രഹസ്യമായ തുക എഴുതാം

### മൂന്നക്ക സംഖ്യകളുടെ തുക മുൻകൂട്ടി എഴുതൽ

ടിച്ചർ ചെയ്യേണ്ടത് : കുട്ടികളോട് ഒരു മൂന്നക്കസംഖ്യ പറയാൻ ആവശ്യപ്പെടുക. കുട്ടി പറഞ്ഞത് ടീച്ചർ ബോർഡിലെഴുതുക. ഉദാ : 458 എന്നു പറഞ്ഞാൽ ഈ സംഖ്യയിൽ നിന്നും 1 കുറയ്ക്കുക. അപ്പോൾ 457 എന്ന് കിട്ടുന്നു. ഇനി സംഖ്യയുടെ ആയിരാം സ്ഥാനത്ത് 1 ചേർത്തുകൊണ്ട് തുകയായി 1457 എന്നെഴുതുക. ഇനി കുട്ടി വീണ്ടും ഒരു മൂന്നക്ക സംഖ്യ പറയുമ്പോൾ അതിനു തൊട്ടു താഴെ മൂന്നാമത്തെ സംഖ്യയായി അക്കങ്ങളുടെ തുക 9 വരത്തക്കവിധം ഓരോ അക്കത്തിനും തൊട്ടുതാഴെയായി സംഖ്യ എഴുതുക.

ഉദാ: കുട്ടി 356 എന്നു പറഞ്ഞാൽ ടീച്ചർ 643 എന്നെഴുതണം.

```
 458+
 356
 643
-----
1457
```

കുട്ടി ആദ്യം പറഞ്ഞ സംഖ്യയോട് 999 ചേർത്തെഴുതുന്നു. 1000 ചേർത്ത് ഒന്ന് കുറയ്ക്കുകയാണ് ചെയ്തത്. രണ്ട് 999 ചേർക്കുന്നുവെങ്കിൽ രണ്ടായിരത്തിൽ നിന്ന് 2 കുറയ്ക്കുന്നു. ഉദാ: കുട്ടി ആദ്യം പറയുന്ന മൂന്നക്കസംഖ്യ 247 ഉത്തരം എഴുതുമ്പോൾ 2245 എന്ന് എഴുതുന്നു. 7ൽ നിന്ന് 2 കുറച്ച് ആയിരത്തിന്റെ സ്ഥാനത്ത് 2 എഴുതി അടുത്ത സംഖ്യകൾ കുട്ടികൾ പറയുന്നു. അധ്യാപകൻ 9 കിട്ടത്തക്കവിധം ഓരോ അക്കത്തിന് താഴെയും വീണ്ടും എഴുതുന്നു. അക്കങ്ങളുടെ എണ്ണം കൂട്ടി കളി തുടരാം. സങ്കലനം കൂടുതൽ ഉറക്കാൻ സഹായിക്കുന്നതാണ്.

```
 247+
 342
 657
 268
 731
-----
2245
```

## രൂപയുടെ ക്രയവിക്രയം

ആവശ്യമായ വസ്തുക്കൾ : ഓലയും കടലാസും ഉപയോഗിച്ച് നിർമ്മിച്ച വിവിധ വസ്തുക്കൾ (ഓലപീപ്പി, പങ്ക, മോതിരം, വാച്ച്, പന്ത്, പക്ഷി, വിമാനം) കളിനോട്ടുകൾ (1,2,5,10 രൂപ) വില എഴുതി കാർഡുകൾ.

കുട്ടികളെ 4 ഗ്രൂപ്പുകളാക്കുക.

കച്ചവടക്കളി : ഒരു ഗ്രൂപ്പ് ഓരോ സാധനങ്ങളുടേയും കച്ചവടക്കാരായി നില്ക്കട്ടെ. ഓരോ സാധനങ്ങളുടേയും എണ്ണവും വിലയും അവർ എഴുതട്ടെ. സാധനങ്ങൾ വില്ക്കുന്നത് അനുസരിച്ച് മറ്റൊരു ലിസ്റ്റ് തയ്യാറാക്കട്ടെ. ആകെ എത്ര രൂപയ്ക്ക് വിറ്റു? ബാക്കി എത്ര രൂപയുടെ സാധനങ്ങൾ എന്നതിന്റെ വിവരം ടീച്ചറോട് പറയണം. മറ്റൊരു ഗ്രൂപ്പ് സാധനങ്ങൾ വാങ്ങട്ടെ. 1, 2, 3, 4, 5, 6 എന്നിങ്ങനെ വിലയുള്ള സാധനങ്ങൾ വാങ്ങി രൂപ കൈകാര്യം ചെയ്യട്ടെ. ഓരോരുത്തരും എത്ര രൂപയ്ക്ക് സാധനം വാങ്ങി ? കയ്യിൽ എത്ര രൂപയുണ്ടായിരുന്നു? ബാക്കി എത്ര എന്ന വിവരം ടീച്ചറോട് പറയട്ടെ. ആവശ്യമായ ഇടപെടലുകൾ ടീച്ചർ നടത്തണം. മററു ഗ്രൂപ്പുകാരും കളി തുടരട്ടെ. സാധനങ്ങൾ മുൻകൂട്ടി തയ്യാറാക്കണം, കുട്ടികൾ തന്നെ നിർമ്മാണപ്രവർത്തനത്തിലൂടെ തയ്യാറാക്കും. കളിനോട്ടുകളും ശേഖരിക്കണം.

## സമയം പറയാം ചങ്ങാതി

### ക്ലോക്ക് നിർമ്മാണം

ടീച്ചർ കരുതേണ്ടത് : ഹാർഡ്ബോർഡ്, കത്രിക, കലണ്ടറിലെ നമ്പറുകൾ, വർണ്ണകടലാസ്, പശ തുടങ്ങിയവ.

പ്രവർത്തനം : കുട്ടികളെ വിവിധ ഗ്രൂപ്പുകളായി തിരിക്കുക. ക്ലോക്ക് നിർമ്മിക്കാൻ ആവശ്യമായ വസ്തുക്കൾ നല്കുക. അവർ ക്ലോക്ക് നിർമ്മിക്കട്ടെ ഒരോ ഗ്രൂപ്പും വ്യത്യസ്ത രൂപങ്ങളിൽ നിർമ്മിക്കാൻ-വൃത്തം, സമചതുരം, ഷഡ്ഭുജം, അഷ്ടഭുജം നിർദ്ദേശം നൽകുക. കുട്ടികൾ സ്വന്തമായി നിർമ്മിച്ച ക്ലോക്കുപയോഗിച്ച് അധ്യാപകൻ പറയുന്ന സമയം നിർമ്മിക്കട്ടെ.

ഒരു യാത്ര : കുട്ടികൾ നിർമ്മിച്ച ക്ലോക്ക് വിവിധ പ്രദേശങ്ങളിൽ പ്രദർശിപ്പിക്കുക. ഓരോ പ്രദേശത്തിനും ഓരോ വിനോദകേന്ദ്രത്തിൻെറ പേർ നല്കട്ടെ. കുട്ടികളുടെ ഗ്രൂപ്പുകൾ ഒരു സ്ഥലത്തുനിന്നും യാത്ര ആരംഭിക്കുന്നു. അപ്പോഴുള്ള സമയം രേഖപ്പെടുത്തട്ടെ. അടുത്തകേന്ദ്രത്തിൽ എത്തിച്ചേരുമ്പോഴുള്ള സമയം കുറിക്കുകയും യാത്രയ്ക്കെടുത്ത സമയം കണ്ടെത്തുകയും ചെയ്യട്ടെ. അവരവരുടെ ഭാവനയ്ക്കനുസരിച്ച് ഒരു കുറിപ്പ് എഴുതുകയും ചെയ്യണം. (അധ്യാപകൻ വിവിധ കേന്ദ്രങ്ങളിൽ കാലത്ത് മുതലുള്ള തുടർച്ചയായുള്ള സമയങ്ങൾ ക്രമീകരിക്കാൻ ശ്രദ്ധിക്കണം)

### മനസ്സിൽ കരുതിയ സമയം പറയാം.

ഓരോ കുട്ടിയോടും മനസ്സിൽ ഒരു സമയം വിചാരിക്കാൻ ആവശ്യപ്പെടുന്നു. (മണിക്കൂർ സമയം മാത്രം മതി) അധ്യാപകൻ ഓരോ സമയത്തിലും ഓരോ മുട്ടുമുട്ടുമ്പോൾ വിചാരിച്ച സമയത്തോടുകൂടു ഒന്നുവീതം ഓരോരുത്തരും കൂട്ടണം. അങ്ങിനെ കൂട്ടി 20 എത്തുമ്പോൾ ശ്രദ്ധിക്കുക. വിചാരിച്ച സമയത്ത് അധ്യാപകൻ തൊടില്ലെന്ന്. അധ്യാപകൻ ചെയ്യേണ്ടത്, 7 മുട്ടുകൾ ഏതു സമയത്തിലും മുട്ടുകയും 8ാമത്തെ മുട്ട് മുതൽ 12ലും തുടർന്ന് 11ലും അങ്ങിനെ ആൻറി ക്ലോക്ക്വൈസായി ഒന്നുവരേയും തൊട്ട് കാണിക്കുക, പറയട്ടെ.

# പ്രഥമ ശുശ്രൂഷ

ശേഖരിക്കേണ്ട വസ്തുക്കൾ: പരന്ന നാട, സ്കെയിൽ, മുഖംമൂടികൾ, ഒരു നീളമുള്ള വടിയിൽ വെച്ചു കെട്ടിയ ചൂൽ, ഗ്ലാസ്സ്, പഞ്ഞി, മുറിവുകെട്ടാൻ പറ്റിയ തുണി, വിവരങ്ങൾ രേഖപ്പെടുത്തിയിട്ടുള്ള ചാർട്ടുകൾ.

ഉദ്ദേശ്യങ്ങൾ

1. പ്രഥമ ശുശ്രൂഷ എന്താണെന്ന് അറിയുന്നു.
2. ഏതാനും പ്രഥമ ശുശ്രൂഷകൾ ഗ്രഹിക്കുന്നു.
3. അനുയോജ്യമായ സന്ദർഭത്തിൽ പ്രയോഗിക്കുന്നു.

പാഠ്യ വസ്തു : മുറിവിനു വേണ്ട പ്രഥമ ശുശ്രൂഷ

പഠനപ്രവർത്തനങ്ങൾ : (മൈം) കുട്ടികൾ കണ്ണുകെട്ടി കളിക്കുന്നു. ബഹളത്തിനിടക്ക് കണ്ണുകെട്ടിയ കുട്ടി ചുമരിൽ ഇടിക്കുന്നു. തലപൊട്ടുന്നു. കുട്ടികൾ നിശബ്ദരാകുന്നു. ടീച്ചർ ഓടി വരുന്നു. മുറിവു പരിശോധിക്കുന്നു. ഒരു കുട്ടിയെ വിളിച്ചു ചില നിർദ്ദേശങ്ങൾ നൽകുന്നു. കുട്ടി ഐസും പഞ്ഞിയും വെള്ളവുമായി കടന്നു വരുന്നു. (എഴുതിയ പാത്രങ്ങൾ മതി) ടീച്ചർ മുറിവു കഴുകി വൃത്തിയാക്കുന്നു. ഐസ് വെക്കുന്നു. പിന്നീട് അവിടെ കെട്ടുന്നു. തുടർന്ന് നിരീക്ഷിച്ച കാര്യങ്ങളുമായ് ബന്ധപ്പെട്ട് ചർച്ച നടത്തുന്നു.

1. എന്തു രംഗമാണ് ഇവിടെ അവതരിപ്പിച്ചത്?
2. മുറിവേറ്റാൽ രക്തപ്രവാഹം നിലക്കുന്നതിന് എന്തെല്ലാം ചെയ്യണം?

ചാർട്ട് പ്രദർശിപ്പിക്കുന്നു. മുറിവേറ്റാൽ ചെയ്യേണ്ട കാര്യങ്ങൾ :

1 മുറിവേറ്റ ഭാഗം ഉയർത്തിവെയ്ക്കുക.

2.രക്തപ്രവാഹം കൂടുതലാണെങ്കിൽ ഐസോ, തണുത്ത വെള്ളമോ പഞ്ഞിയിൽ മുക്കി മുറിവു പറ്റിയ ഭാഗത്തു വെച്ചുകെട്ടുക.

പാഠ്യവസ്തു : തീപൊള്ളലേറ്റാലുള്ള പ്രഥമ ശുശ്രൂഷ

പഠനപ്രവർത്തനങ്ങൾ : (മൈം) അച്ഛനും അമ്മയും വീടിനു മുൻഭാഗത്തു സംസാരിച്ചുകൊണ്ടിരിക്കുന്നു.

അച്ഛൻ : രണ്ടുപേരും എവിടെ പോയി കിടക്കാ?
അമ്മ : സ്ക്കൂള് അടച്ചതിൽ പിന്നെ ഒരു മിനിട്ടു വെറുതെ ഇരിക്കില്ല. പെട്ടെന്ന് അനുജൻ കരഞ്ഞുകൊണ്ട് ഓടി വരുന്നു.
അനുജൻ : അയ്യോ ചേച്ചിയുടെ പാവാടയിൽ തീ പിടിച്ചേ. (അനുജനു പിന്നാലെ ചേച്ചിയും ഓടി വരുന്നു)
അച്ഛൻ : മോളെ, ഓടരുത് (പെട്ടെന്ന് ഒരു ചാക്കു കൊണ്ട് തീ പിടിച്ച ഭാഗം പൊതിഞ്ഞ് തീ അണക്കുന്നു) അയൽക്കാരൻ കടന്നു വരുന്നു. എന്താ, ഇവിടൊരു ബഹളം (അമ്മ കാര്യം പറയുന്നു അച്ഛൻ പൊള്ളിയ ഭാഗത്തു നിന്നും വസ്ത്രങ്ങൾ വലിച്ചു മാറ്റുവാൻ ശ്രമിക്കുന്നു. അയൽക്കാരൻ വിലക്കുന്നു. കത്രിക ഉപയോഗിച്ച് വസ്ത്രം മുറിച്ചു മാറ്റുന്നു. പൊള്ളിയ ഭാഗത്ത് വസ്ത്രങ്ങൾ പറ്റിയിരിപ്പുണ്ടെങ്കിൽ വലിച്ചു മാറ്റിയാലുള്ള കുഴപ്പമെന്തെന്ന് കുട്ടികൾ തന്നെ പറയട്ടെ.

പാഠ്യ വസ്തു : പാമ്പുകടിയേറ്റാൽ

മുഖം മൂടികൾ ധരിച്ചുകൊണ്ട് കുറച്ചു കുട്ടികൾ സംസാരിച്ചു നിൽക്കുന്നു. പ്രത്യേക തരത്തിലാണ് അവർ സംസാരിക്കുന്നത്.
ഒന്നാമൻ : നിങ്ങൾ ഒരു വിവരം അറിഞ്ഞോ? ഇന്നലെ നമ്മുടെ രാജുവിനെ പാമ്പു കടിച്ചു.
രണ്ടാമൻ : എപ്പോഴാണ് ഇതുണ്ടായത്? ഞങ്ങളൊന്നും അറിഞ്ഞില്ലല്ലോ
മൂന്നാമൻ : ഉവ്വ് ഞാനും കേട്ടു. രാജുവും കൂട്ടുകാരും ഉത്സവം കഴിഞ്ഞ് മടങ്ങുകയായിരുന്നത്രെ. വഴിയിൽ വെച്ച് അവൻ എന്തിനേയോ ചവിട്ടിയ പോലെ തോന്നി. ഉടനെ അതു കടിക്കുകയും ചെയ്തൂന്ന്.
നാലാമൻ : എന്നിട്ടോ?
ഒന്നാമൻ : കൂടെയുള്ളവർ ഉടനെ ഒരു ചരടെടുത്ത് കടിച്ച ഭാഗത്തിനു മുകളിലായി മുറുക്കികെട്ടിയെന്നാണ് പറയുന്നത്. എന്നിട്ട് എല്ലാവരും കൂടി അവനെ തൊട്ടടുത്ത വീട്ടിലേക്ക് കൊണ്ടു പോയി.
രണ്ടാമൻ : ആ വീട്ടുകാർ സോപ്പും, വെള്ളവും ഉപയോഗിച്ച് കടിയേറ്റ ഭാഗം നല്ലവണ്ണം കഴുകിയത്രെ. പിന്നീട് രാജുവിനെ അവന്റെ വീട്ടിൽ കൊണ്ടെത്തിച്ചു.
ഒന്നാമൻ : അല്ലെങ്കിലും നമ്മുടെ നാട്ടിൽ പാമ്പു കടിയേറ്റുണ്ടാകുന്ന കൂടുതൽ മരണവും പേടിച്ചിട്ടാണത്രെ. വിഷബാധകൊണ്ടല്ലാന്ന്. വിഷമുള്ള പാമ്പുകൾ എണ്ണത്തിൽ കുറവാണെന്നാണ് പറയുന്നത്.

നാലാമൻ : മാത്രമല്ല, അവ വെറുതെ ഇങ്ങോട്ടു വന്ന് ആരേയും ഉപദ്രവിക്കില്ലെന്നാണ് കേട്ടിട്ടുള്ളത്. പിന്നെ ചേരപോലുള്ള പാമ്പുകൾ എലിയെ തിന്ന് കർഷകരെ സഹായിക്കുകയും ചെയ്യും.

എല്ലാവരും ഒന്നിച്ച് : പാമ്പു കടിയേറ്റാൽ ഉടനെ ചെയ്യേണ്ടതെന്താണെന്ന് ഇപ്പോൾ മനസ്സിലായി.

മറ്റു കുട്ടികൾ പാമ്പുകളെകുറിച്ച് അവർ കേട്ട കാര്യങ്ങൾ ഓരോന്നായി പറയട്ടെ.

പാഠ്യവസ്തു : ഒടിവിനുള്ള പ്രഥമ ശുശ്രൂഷ മനസ്സിലാക്കുന്നു.

പഠന പ്രവർത്തനങ്ങൾ : കുട്ടികൾ മൂന്ന് ഗ്രൂപ്പായി തിരിയുന്നു.ഒരു ഗ്രൂപ്പ് രംഗത്ത്. മറ്റുള്ളവർ നിരീക്ഷിക്കുന്നു. മാവിൻ ചുവടിന്റെ ദൃശ്യം. കുട്ടികൾ മുകളിലേക്കു കൈ ചൂണ്ടി മാങ്ങ പറിക്കുന്ന കുട്ടിയോട് ഉച്ചത്തിൽ വിളിച്ചു പറയുന്നു.

ഒരാൾ : എടാ ! ആ മുകളിലെ കൊമ്പിലെ പഴുത്തത്.

മറ്റൊരാൾ : ആ, അതു തന്നെ. (പെട്ടെന്ന് മുകളിൽ നിന്ന് കുട്ടി താഴേക്കു വീഴുന്നു. താഴെ നിൽക്കുന്ന കുട്ടികൾ ഞെട്ടുന്നു. തരിച്ചു നിൽക്കുന്നു. വീണ കുട്ടി കൈ ഒടിഞ്ഞ് വേദനിച്ച് നിലവിളിക്കുന്നു. ഒരു കുട്ടി ഒടിഞ്ഞ കൈ പിടിച്ചെഴുന്നേൽപ്പിക്കാൻ ശ്രമിക്കുന്നു. ഒരു വഴി പോക്കൻ കടന്നു വരുന്നു).

വഴിപോക്കൻ : എന്താ? എന്താ പറ്റിയത്? കുട്ടികൾ വിശദീകരിക്കുന്നു.

വഴിപോക്കൻ : കൈ വല്ലാതെ വേദനിക്കുന്നുണ്ടോ? ഓ, നീരു വന്നിട്ടുണ്ടല്ലോ. അനക്കരുത്.

വഴിപോക്കൻ : (മറ്റൊരു കുട്ടിയോട്) നീ പോയി നീളമുള്ള രണ്ടു സ്കെയിലും ഒരു നാടയും എടുത്ത് കൊണ്ട് വാ.

കുട്ടി സ്കെയിലും നാടയും കൊണ്ടു വരുന്നു. ഒടിഞ്ഞ കൈയുടെ ഇരുവശത്തുമായി സ്കെയിൽ ചേർത്തുവെച്ച് നാടകൊണ്ട് കെട്ടുന്നു. കൈഅനക്കാതെ കഴുത്തിലൂടെ ഞാത്തിയിടുന്നു. കുട്ടികൾ ഒരുമിച്ചു ചേരുന്നു. ടീച്ചർ കുട്ടികളുമായി കണ്ട കാര്യങ്ങൾ ചർച്ച ചെയ്യുന്നു. എന്തൊക്കെയാണ് ഇപ്പോൾ ഇവിടെ നിങ്ങൾ കണ്ടത്? കുട്ടികൾ മറുപടി പറയുന്നു. ചർച്ചകളിലൂടെ നിഗമനത്തിലെത്തുന്നു. തുടർന്ന് ഒരു ചാർട്ട് പ്രദർശിപ്പിക്കുന്നു.

ചാർട്ട്. ഒടിവു പറ്റിയാൽ ശ്രദ്ധിക്കേണ്ട കാര്യങ്ങൾ :

1. ഒടിവ് പറ്റിയ ഭാഗത്തിന് യാതൊരു വിധത്തിലും അനക്കം തട്ടരുത്.
2. പരന്ന വീതിയുള്ള കമ്പോ, നീളമുള്ള സ്കെയിലോ ഉപയോഗിച്ച് ഒടിഞ്ഞ ഭാഗത്തിന്റെ ഇരുവശത്തും നാടയുപയോഗിച്ച് കൂട്ടി കെട്ടുക.
3. കൈ അനക്കം തട്ടാത്തവിധത്തിൽ ഞാത്തിയിടുക.

പാഠ്യ വസ്തു : **കണ്ണിൽ പൊടിയോ മറ്റു പദാർത്ഥങ്ങളോ കയറിയാൽ**

(മൂകാഭിനയം) - ഒന്നു രണ്ടു രംഗങ്ങൾ മൂകാഭിനയം വഴി അവതരിപ്പിക്കാൻ കുട്ടികളോട് ആവശ്യപ്പെടുന്നു. (ഉദാഃ അരി ആട്ടുന്നത്, ഊണു കഴിക്കുന്നത് മുതലായവ)

ടീച്ചർ : ഇനി നമുക്ക് നമ്മുടെ ക്ലാസ്സു മുറി വൃത്തിയാക്കുന്നതായി ഒന്നഭിനയിക്കാം (മാറാല തട്ടുക, തറ വൃത്തിയാക്കുക, പെട്ടെന്ന് മാറാല തട്ടുന്ന കുട്ടിയുടെ കണ്ണിൽ പൊടി പോകുന്നു. കുട്ടി കരഞ്ഞുകൊണ്ട് കണ്ണു തിരുമ്പുന്നു. ടീച്ചർ തടയുന്നു)

ടീച്ചർ : കണ്ണു തിരുമ്പരുത്, രവി പോയി ഒരു ഗ്ലാസ്സ് ശുദ്ധ ജലം കൊണ്ടു വാ.

കുട്ടി വെള്ളം കൊണ്ടു വരുന്നു. ടീച്ചർ കുട്ടിയോട് കണ്ണ് വെള്ളത്തിൽ വെച്ച് അടക്കാനും തുറക്കാനും ആവശ്യപ്പെടുന്നു. നടന്ന കാര്യങ്ങൾ കുട്ടികളുമായി ചർച്ച ചെയ്യുന്നു.

പാഠ്യ വസ്തു : ഷോക്കടിച്ചാൽ ചെയ്യേണ്ടത

കല്യാണ വീട്ടിലെ തലേ ദിവസം.
ആളുകൾ വിവിധ ജോലികളിൽ ഏർപ്പെട്ടിരിക്കുന്നു (തേങ്ങ ചിരവുന്നു, കറിക്കരിയുന്നു....)
രാമു : വേണു, ഈ ബൾബ്ബു കത്തുന്നില്ലല്ലോ? അതിന്റെ പ്ലഗ് ലൂസാണെന്നാ തോന്നുന്നത്. (വേണു പ്ലഗ് ശരിയാക്കാൻ ശ്രമിക്കുന്നു. പെട്ടെന്ന് ഷോക്കടിച്ച് തരിച്ച് നിൽക്കുന്നു. തൊട്ടടുത്ത് നിൽക്കുന്ന രാജു വേണുവിനെ കയറിപിടിക്കുന്നു. അയാൾക്കും ഷോക്കേൽക്കുന്നു. പെട്ടെന്ന് അടുത്ത് നിൽക്കുന്ന ആൾ ഒരു ഉണങ്ങിയ വടിയെടുത്ത് അടിച്ച് വൈദ്യുത ബന്ധത്തിൽ നിന്നും അവരെ വിമുക്തരാക്കുന്നു. വൈദ്യുതി ഉപകരണങ്ങൾ കൈകാര്യം ചെയ്യുമ്പോൾ ശ്രദ്ധിക്കേണ്ട കാര്യത്തെക്കുറിച്ച് ടീച്ചർ കുട്ടികളുമായി ചർച്ച നടത്തുന്നു. അതിനു ശേഷം ചാർട്ട് പ്രദർശിപ്പിക്കുന്നു.)

വൈദ്യുതി ഉപകരണങ്ങൾ കൈകാര്യം ചെയ്യുമ്പോൾ:

1. ചെരിപ്പ് ധരിക്കേണ്ടതാണ്.
2. കൈയ്യുറ ഉപയോഗിക്കണം.
3. കയ്യിൽ നനവ് ഉണ്ടായിരിക്കരുത്.
4. ഷോക്കേറ്റ ആളെ തൊടരുത്.
5. ഉണങ്ങിയ വടിയുപയോഗിച്ച് വൈദ്യുതിയുമായുള്ള ബന്ധം വേർപ്പെടുത്തുക.

മൂല്യ നിർണ്ണയം

1. നിങ്ങളുടെ കൂട്ടുകാരി ഒരാൾക്ക് മൂക്കിൽ നിന്നും രക്തസ്രാവം ഉണ്ടായി. ടീച്ചർ അടുത്തില്ലാതിരിക്കുന്ന അവസ്ഥയിൽ നിങ്ങൾ എന്താണ് ചെയ്യുക?
2. കാലിലെ അസ്ഥിക്ക് ഒടിവ് പറ്റിയിട്ടുള്ള ഒരു കുട്ടിയെ കൂട്ടുകാർ ചേർന്ന് പതുക്കെ നടത്തി കൊണ്ടു പോകുന്നു. ഇതു കണ്ടു വരുന്ന നിങ്ങൾക്ക് എന്താണ് അവരോട് പറയുവാനുള്ളത്?
3. ആഴത്തിൽ മുറിവുണ്ടായി രക്തം ധാരാളമായി വരുന്ന അവസരത്തിൽ മുറിവിൽ ഐസ് വെക്കുന്നതിന്റെ ഉദ്ദേശമെന്താണ്?
4. കണ്ണിൽ കരട് പോയ ഒരാൾ കണ്ണ് പൊത്തിപിടിച്ച് കുറെ നേരം ഇരിക്കുന്നു. ഇതുകൊണ്ട് എന്തെങ്കിലും ദോഷമുണ്ടോ? അയാൾ എന്താണ് ചെയ്യേണ്ടത്?

# കളിക്കാം പഠിക്കാം



## കാർഷിക പരിപാടി

(വിദ്യാകേളി ഉദ്ഘാടനം)

സമയം : ദിവസവും 45 മിനിററു വീതം

ശേഖരിക്കേണ്ട വസ്തുക്കൾ : കാർഷിക പണിയായുധങ്ങൾ, വിവിധയിനം വിത്തുകൾ (മത്തൻ, കുമ്പള, വെള്ളരി, പയർ, വെണ്ട, വഴുതന, ചീര മുതയായവ), വെള്ളം, വളം മുതലായവ

- ❑ കുട്ടികളെ നാല് സംഘങ്ങളാക്കുന്നു. ഇപ്പോളവർ ഓരോ കാർഷിക സംഘങ്ങളാണ്.
- ❑ ഓരോ സംഘത്തിനും കൃഷി ചെയ്യുവാനാവശ്യമായ സ്ഥലവും, സൗകര്യങ്ങളും സ്ക്കൂൾ കോമ്പൗണ്ടിൽ വേർ തിരിച്ച് നൽകുന്നു.
- ❑ കുട്ടികളുടെ സംഘങ്ങൾക്കാവശ്യമായ കാർഷികോപകരണങ്ങളും, നടീൽ വസ്തുക്കളും നൽകുന്നു.
- ❑ ലഭ്യമായ സാധനങ്ങൾ ഉപയോഗിച്ച് കുട്ടികളുടെ നേതൃത്വത്തിൽ കൃഷി പണി തുടങ്ങികൊണ്ട് വിദ്യാകേളിയുടെ ഉദ്ഘാടന പരിപാടി നടക്കുന്നു.
- ❑ തുടർന്നുള്ള ദിവസങ്ങളിൽ രാവിലെതന്നെ സംഘങ്ങളുടെ നേതൃത്വത്തിൽ കൃഷി പണികൾ തുടരുന്നു. കാർഷിക പുരോഗതി നിരീക്ഷിക്കുന്നു. നിരീക്ഷണഫലങ്ങൾ എഴുതുന്നു. ചർച്ച ചെയ്യുന്നു.
- ❑ വിദ്യാകേളി സമാപന ചടങ്ങിനോടനുബന്ധിച്ച് ഏറ്റവും മികച്ച രീതിയിൽ കാർഷിക പരിപാടി നടപ്പാക്കിയ സംഘാംഗങ്ങൾക്ക് സമ്മാനങ്ങൾ നൽകാം.
- ❑ വരും വർഷം സ്ക്കൂളിൽ ഒരു 'കാർഷിക ക്ലബ്ബിന്റെ' സാധ്യത സമാപന സമ്മേളനത്തിൽ ചർച്ച ചെയ്യട്ടെ.
- ❑ ഗ്രാമ പഞ്ചായത്ത്, കൃഷി ഭവൻ എന്നീ സ്ഥാപനങ്ങളുടെ സഹായങ്ങൾ ഈ പരിപാടിക്കു വേണ്ടി തേടാവുന്നതാണ്.
- ❑ എങ്ങനെ സംരക്ഷിക്കണം - അടുത്ത പേജിലെ പ്രവർത്തനം ഈ കാർഷിക പരിപാടിയുടെ ഭാഗമായി തന്നെ നിർവഹിക്കാവുന്നതാണ്.

## എങ്ങിനെ സംരക്ഷിക്കണം

സമയം : ദിവസവും 10 മിനിറ്റു വീതം

ശേഖരിക്കേണ്ട വസ്തുക്കൾ :
1. പോളിത്തീൻ കവറുകൾ - ഓരോ സംഘത്തിനും നാലു വീതം
2. പയർ വിത്തുകൾ - ഓരോ സംഘത്തിനും 12 വീതം.

- ❑ കുട്ടികൾ 4 സംഘങ്ങളായി മാറുന്നു.
- ❑ ഓരോ സംഘത്തിനും നാലു വീതം കവറുകളും, 12 വീതം പയർ വിത്തുകളും നൽകണം.
- ❑ മണ്ണു നിറച്ച കവറുകളിൽ 3 വീതം വിത്തുകൾ നടട്ടെ.
- ❑ ഒന്നാമത്തെ കവറിന് വെള്ളം, വളം ഇവ നൽകണം.
- ❑ രണ്ടാമത്തെ കവറിൽ വെള്ളം മാത്രം
- ❑ മൂന്നാമത്തെ കവറിൽ വളം മാത്രം
- ❑ നാലാമത്തെ കവറിൽ വെള്ളമോ, വളമോ നൽകുന്നില്ല.
- ❑ ഇത്തരത്തിൽ വിവിധ കവറുകളിൽ വളരുന്ന പയർ ചെടികളുടെ അവസ്ഥ കുട്ടികൾ ദിവസവും നിരീക്ഷിക്കട്ടെ., രേഖപ്പെടുത്തട്ടെ.
- ❑ വളം, വെള്ളം അധികമാകാതെ നോക്കണം, ജൈവ - രാസവള പ്രയോഗങ്ങൾ വ്യത്യസ്തമായി നടത്തി പരീക്ഷണം വിപുലപ്പെടുത്താം.
- ❑ പോളിത്തീൻ കവറിന് ദ്വാരങ്ങൾ ഉണ്ടാവണം. വെള്ളം കെട്ടി നിൽക്കാനുള്ള അവസ്ഥ ഉണ്ടാകരുത്.
- ❑ രേഖപ്പെടുത്തിയിട്ടുള്ള വസ്തുതകൾ എല്ലാവരും ചേർന്ന് ചർച്ച ചെയ്യട്ടെ.
- ❑ രക്ഷിതാക്കളുടെ യോഗത്തിൽ സ്ക്കൂൾ വളപ്പിലെ പച്ചക്കറിതോട്ടത്തിന്റെ പ്രസക്തി ചർച്ച ചെയ്യട്ടെ. വരും വർഷം സ്ക്കൂളിലൊരു 'കാർഷിക ക്ലബ്ബ്' സജീവമാകട്ടെ.

## ഞങ്ങളുടെ ചിത്രങ്ങൾ

സമയം : ആകെ 180 മിനിറ്റ്
(മൂന്നിടവിട്ട ദിവസങ്ങളിൽ 45 മിനിറ്റു വീതം)

- കുട്ടികൾ നാല് സംഘങ്ങളായി മാറുന്നു.
- കുട്ടികൾക്ക് ചിത്രങ്ങൾ ശേഖരിച്ച് ആൽബമുണ്ടാക്കാനുള്ള പ്രവർത്തനം ടീച്ചർ വിശദീകരിക്കണം.
- ഓരോ സംഘവും അവർക്ക് ശേഖരിക്കാവുന്നത്ര ചിത്രങ്ങൾ ശേഖരിക്കട്ടെ പരിസരം, കുടിവെള്ളം, ബാലാദ്ധ്വാനം, യുദ്ധം തുടങ്ങിയ വിഷയങ്ങളെ സംബന്ധിച്ചുള്ളതെല്ലാമാകാം. ചിത്രങ്ങൾ വിഷയം തിരിച്ച് ഒട്ടിച്ച് ആൽബം തയ്യാറാക്കട്ടെ.
- മൂന്നിടവിട്ട ദിവസങ്ങളിൽ സംഘങ്ങൾക്ക് ആൽബം നിർമ്മിക്കാൻ 45 മിനിറ്റു വീതം സമയം നൽകണം.
- ഈ ആൽബങ്ങൾ വിദ്യാകേളി സമാപനത്തിൽ പ്രദർശിപ്പിക്കണം.

## വാർത്തകൾ... വാർത്തകൾ...

സമയം : ദിവസവും 10 മിനിറ്റ് വീതം

- കുട്ടികൾ നാല് ഗ്രൂപ്പുകളാവട്ടെ.
- ഓരോ ഗ്രൂപ്പും ദിവസവും വർത്തമാനപത്രങ്ങൾ പരിശോധിക്കണം. വാർത്തകൾ സ്കൂൾ അസംബ്ലിയിൽ അവതരിപ്പിക്കട്ടെ.
- ഓരോ ഗ്രൂപ്പിനും ദിവസവും വ്യത്യസ്ത വിഷയങ്ങൾ നൽകാം. പരിസരം, രാഷ്ട്രീയം, സ്പോർട്ട്സ്, കുടിവെള്ളം, ആരോഗ്യം, വിദേശ വാർത്തകൾ തുടങ്ങിയ വിഷയങ്ങൾ തരം തിരിച്ചു നൽകണം. ചുമതലപ്പെട്ട സംഘങ്ങൾ വിഷയങ്ങളുമായി ബന്ധപ്പെട്ട് അതാതു ദിവസത്തെ പത്രങ്ങളിലെ വാർത്തകൾ ക്രോഡീകരിച്ച് സ്കൂൾ അസംബ്ലിയിൽ അവതരിപ്പിക്കട്ടെ. ഓരോ ഗ്രൂപ്പിൽ നിന്നും ഒരാൾ വീതമാണ് വാർത്ത അവതരിപ്പിക്കേണ്ടത്. അവതാരകൻ ദിവസവും മാറികൊണ്ടിരിക്കണം.
- എല്ലാ കുട്ടികൾക്കും വാർത്ത അവതരിപ്പിക്കാൻ അവസരം ലഭിക്കണം.
- കുട്ടികളിൽ സ്ഥിരമായ പത്രപാരായണ ശീലം വളരട്ടെ.

## കാറ്റേ വാ....
(കാറ്റാടി നിർമ്മാണം)

സമയം : 45 മിനിററ്.

അദ്ധ്യാപിക കരുതേണ്ട വസ്തുക്കൾ : ഹാർഡ് ബോർഡ്, സ്കെയിൽ, ബ്ലെയ്ഡ്, പശ, ആണി, മുത്തുകൾ ഇടുങ്ങിയ കഴുത്തുള്ള കുപ്പികൾ, നീളമേറിയതും കുപ്പിയുടെ കഴുത്തിലുറപ്പിക്കാവുന്നതും വണ്ണമുള്ളതുമായ തടി കഷണങ്ങൾ, ചുററിക മുതലായവ. (ഇവയിൽ ഭൂരിപക്ഷവും കുട്ടികൾ വഴിതന്നെ ശേഖരിക്കാവുന്നതാണ്)

- കുട്ടികളെ നാലു സംഘങ്ങളായി മാറുന്നു.
- ചിത്രത്തിൽ കാണുന്നതുപോലെ ഹാർഡ്ബോർഡ് അമ്പ് അടയാളത്തിൽ മുറിക്കുവാനാവശ്യപ്പെടുക.
- ഇങ്ങനെ മുറിച്ച അമ്പടയാളത്തിന് സമാനമായി മറെറാരു അമ്പടയാളം അതേ വലിപ്പത്തിൽ തന്നെ കുട്ടികൾ മുറിച്ചെടുക്കട്ടെ.
- ഇവ രണ്ടും പരസ്പരം ഒട്ടിച്ചെടുക്കട്ടെ.
- ചിത്രത്തിൽ കാണിച്ചിരിക്കുന്നതുപോലെ അമ്പടയാളത്തിലെ രണ്ടു ഹാർഡ്ബോർഡുകൾക്കിടയിലൂടെ ആണി കടത്തി തടിയുടെ മുകളിൽ ഉറപ്പിക്കട്ടെ. ഒന്ന് ഊതിനോക്കിയാൽ അമ്പടയാളം ആണിയെ ചുറ്റിതിരിയണം
- കുപ്പിയിൽ മണ്ണു നിറച്ച് തടി കഷണത്തിൽ തിരിയുന്ന അമ്പടയാളത്തെ അതിൽ ഉറപ്പിക്കട്ടെ. ഇപ്പോൾ അതൊരു വിൻഡ് വെയിൻ ആയി.
- ഈ വിൻഡ്വെയിൻ രാവിലെ, ഉച്ച, വൈകുന്നേരം എന്നീ സമയങ്ങളിൽ ഗ്രൗണ്ടിൽ വെച്ച് കാറ്റിന്റെ സാന്നിദ്ധ്യവും ദിശയും കുട്ടികൾ നിരീക്ഷിക്കട്ടെ, രേഖപ്പെടുത്തട്ടെ. ഉദാ: കാററിന്റെ ദിശ രാവിലെ കിഴക്കു പടിഞ്ഞാററ്.
- ഓല, കടലാസ്സ് എന്നിവകൊണ്ടുള്ള പമ്പരം, പങ്ക ഉണ്ടാക്കി കാററിന്റെ സഹായത്താൽ കുട്ടികൾ എല്ലാവരും കറക്കട്ടെ.





## രൂപം മാറുന്നു

സമയം : 45 മിനിററ്

കരുതേണ്ട വസ്തുക്കൾ : 1. കരണ്ടി (സ്പൂൺ) 4 എണ്ണം 2. മെഴുക് 3. ഐസ് ക്യൂബുകൾ 4. സ്പിരിട്ട് ലാമ്പ് അല്ലെങ്കിൽ മെഴുകുതിരി, തീപ്പെട്ടി ഓരോ സംഘത്തിനും വേണ്ടത്.

- ❑ കുട്ടികളെ നാല് സംഘങ്ങളാക്കി മാറ്റുന്നു.
- ❑ ഓരോ സംഘത്തിനും ഓരോ സ്പൂണും, മെഴുകുതിരിയും, മെഴുകും നൽകുന്നു.
- ❑ ഓരോ സംഘവും പ്രത്യേകം പ്രത്യേകമായിതന്നെ പ്രവർത്തനങ്ങൾ തുടങ്ങുന്നു. മെഴുകിനെ സ്പൂണിലെടുക്കുന്നു നിരീക്ഷിക്കുന്നു, അവസ്ഥ ചർച്ച ചെയ്യുന്നു.
- ❑ കരണ്ടിപിടിയിൽ കടലാസ്സ് പൊതിഞ്ഞ് മെഴുകുതിരിയിലെ ചൂടിൽ സ്പൂൺ ചൂടാക്കുന്നു. എന്ത് കാണുന്നു? നിരീക്ഷിക്കട്ടെ. മെഴുകിന്റെ അവസ്ഥാമാറ്റം കുട്ടികൾ നിരീക്ഷിക്കട്ടെ, രേഖപ്പെടുത്തട്ടെ
- ❑ ഉരുകിയ മെഴുക് തണുക്കാനനുവദിക്കുക, എന്ത് കാണുന്നു? നിരീക്ഷിക്കട്ടെ. മെഴുകിന്റെ ഇപ്പോഴത്തെ അവസ്ഥ എന്താണ്? നിരീക്ഷിക്കുന്നു, രേഖപ്പെടുത്തുന്നു, ചർച്ച ചെയ്യുന്നു.
- ❑ ഐസ്ക്യൂബ് ഒരു പാത്രത്തിലെടുത്ത് രണ്ട് മൂന്ന് കുട്ടികൾ ചേർന്ന് ചൂടാക്കുന്നു. മാറ്റങ്ങൾ മുഴുവൻ കുട്ടികളും നിരീക്ഷിക്കട്ടെ.
- ❑ ജലമായതിനു ശേഷവും തിളപ്പിക്കുന്നു, എന്തു കാണുന്നു? കുട്ടികൾ നിരീക്ഷിക്കുന്നു, രേഖപ്പെടുത്തുന്നു, ചർച്ച ചെയ്യുന്നു.
- ❑ ജലത്തിന് മൂന്ന് അവസ്ഥകൾ ഉണ്ടെന്നും ചൂടാക്കുകയോ തണുപ്പിക്കുകയോ ചെയ്യുന്നതിലൂടെ ജലത്തിന്റെ അവസ്ഥകളിൽ മാററം വരുത്താവുന്നതാണെന്നുമുള്ള നിഗമനത്തിലെത്തിച്ചേരുന്നു.

## തരംതിരിക്കൽ

സമയം : 45 മിനിററ്

- ❑ കുട്ടികൾ 4 സംഘങ്ങളായി മാറുന്നു.
- ❑ സംഘത്തെ സ്ക്കൂൾ കോമ്പൗണ്ടിലേക്ക് വിടുന്നു.
- ❑ സംഘാംഗങ്ങൾ സ്ക്കൂൾ പരിസരത്തു നിന്നും പാഴ്വസ്തുക്കൾ ശേഖരിക്കുന്നു, പരമാവധി പാഴ്വസ്തുക്കൾ. ശേഖരണത്തിന് നിശ്ചിത സമയം (20 അല്ലെങ്കിൽ 30 മിനിററ്) തീരുമാനിക്കണം.
- ❑ ശേഖരിച്ച വസ്തുക്കൾ കുട്ടികൾ തരംതിരിക്കട്ടെ, വർഗ്ഗീകരണം (ജൈവ വസ്തുക്കൾ, അജൈവ വസ്തുക്കൾ, പ്ലാസ്റ്റിക്ക്, ഗ്ലാസ്സ്, തടി, ലോഹങ്ങൾ, രാസപദാർത്ഥങ്ങൾ അടങ്ങിയ വസ്തുക്കൾ ഇത്തരത്തിലുള്ള ഏതുതരം വർഗ്ഗീകരണം നടത്തണമെന്ന് നേരിട്ട് നിർദ്ദേശിച്ചിരിക്കണം)
- ❑ വർഗ്ഗീകരണം നടത്തി ഓരോന്നിന്റേയും വിശദാംശങ്ങൾ ഓരോ സംഘവും രേഖപ്പെടുത്തട്ടെ.
- ❑ ഓരോ സംഘവും പരസ്പരം വസ്തുക്കളുടെ പരിശോധന നടത്തട്ടെ, ചർച്ച ചെയ്യട്ടെ, നിഗമനങ്ങളിലെത്തിച്ചേരട്ടെ.
- ❑ തരം തിരിക്കൽ - വർഗ്ഗീകരണം എന്ത്? എന്തിന്? എന്ന ധാരണ കുട്ടികൾക്ക് നൽകാൻ കഴിയണം.

## ഞാൻ എവിടെ?

സമയം : 45 മിനിററ്

ശേഖരിക്കേണ്ട വസ്തുക്കൾ : ചോക്കുപൊടി, പഞ്ചസാര, ഉപ്പ് നീലം, തേയില, തുരിശ്, ഇവ കലക്കാനുള്ള ഗ്ലാസ്സുകൾ, തിളപ്പിക്കാനും മററുമുള്ള പാത്രങ്ങൾ, സ്റ്റൗ മുതലായവ

- ❑ ലായനികളെകുറിച്ച് ക്ലാസ്സിൽ ചർച്ച ചെയ്യുന്നു. മേശപ്പുറത്തിരിക്കുന്ന ഓരോ വസ്തുക്കളും കുട്ടികൾക്ക് പരിചയപ്പെടുത്തുന്നു.
- ❑ ഇവയിൽ ജലത്തിൽ ലയിക്കുന്ന വസ്തുക്കളേതെന്ന് ചോദിക്കുന്നു. കുട്ടികൾ അവരുടെ ഉത്തരങ്ങൾ പുസ്തകത്തിൽ രേഖപ്പെടുത്തട്ടെ ക്ലാസ്സിലവ വിളിച്ചു പറയട്ടെ.
- ❑ തുടർന്ന് ടീച്ചർ രണ്ടുമൂന്നു കുട്ടികളുടെ നേതൃത്ത്വത്തിൽ ഓരോ വസ്തുക്കളും പ്രത്യേകം പ്രത്യേകം ജലത്തിൽ ലയിപ്പിക്കാൻ വേണ്ട ശ്രമങ്ങൾ നടത്തുന്നു. കുറെ എണ്ണം ലയിക്കുന്നു. ചിലവ ലയിക്കുന്നില്ല. അവ ഏതെല്ലാം, കുട്ടികൾ നിരീക്ഷിക്കട്ടെ. ചർച്ച ചെയ്യട്ടെ.

- ലയിച്ചു ചേർന്ന വസ്തുക്കൾ ഏതെല്ലാം? ജലത്തിൽ നിന്നും അവയെ വീണ്ടും എങ്ങനെ പുറത്തെടുക്കാം? ലായനികൾ തിളപ്പിക്കുന്നു, വററിക്കുന്നു, ലീനം പുറത്തു വരുന്നതു വരെ. എന്തുകൊണ്ടിങ്ങനെ സംഭവിക്കുന്നു? ലായനി വററിച്ചാൽ ലേയം ലഭിക്കുന്നു എന്തുകൊണ്ട്? കുട്ടികൾ തന്നെ ഉത്തരങ്ങൾ നിർദ്ദേശിക്കട്ടെ. ചർച്ച ചെയ്യട്ടെ.
- നീലം, ചോക്കുപൊടി, ഇവ ലയിക്കുന്നില്ല എന്തുകൊണ്ട്?
- ഗ്ലാസ്സിലെ ലായനികൾ സൂക്ഷിച്ചുവെക്കുക. നിരീക്ഷണം പിറ്റേന്ന് രാവിലെ തുടരട്ടെ. കുട്ടികൾക്ക് കുറെ വ്യക്തമായ ധാരണകളുണ്ടാവും.
- ലായകങ്ങളെക്കുറിച്ചും ലായനികളെക്കുറിച്ചും കുട്ടികളുടെ സങ്കൽപ്പങ്ങൾ ഉറക്കട്ടെ.

## ആഗ്രഹവും അത്യാവശ്യവും

സമയം : 45 മിനിററ്

താഴെ പറയുന്ന കഥ ക്ലാസ്സിൽ അദ്ധ്യാപകൻ അവതരിപ്പിക്കട്ടെ.

- ശ്യാം പാവപ്പെട്ട വീട്ടിലെ കുട്ടിയാണ്, അവന് എഴുതാൻ അത്യാവശ്യത്തിന് ഒരു പെൻസിൽപോലുമില്ല. മററു കുട്ടികൾ പന്തു വാങ്ങുമ്പോൾ, മിഠായി വാങ്ങുമ്പോൾ, ചിത്രകഥകൾ വാങ്ങുമ്പോൾ എല്ലാം അവൻ നോക്കി നിൽക്കാറുണ്ട്.
- പന്തു വാങ്ങണം, മിഠായി വാങ്ങണം, പുതിയൊരിനം സ്റ്റിക്കർ വാങ്ങണം, പെൻസിലും റബ്ബറും വാങ്ങണം അങ്ങനെ എത്രയെത്ര ആവശ്യങ്ങൾ? അങ്ങനെയിരിക്കുമ്പോഴാണ് അവനൊരു രൂപ കിട്ടിയത്. അതുകൊണ്ട് അവന്റെ ആഗ്രഹങ്ങളിൽ ഒന്നേ നേടാനാവൂ എന്താണവൻ വാങ്ങേണ്ടത്?
- കഥ പറഞ്ഞ ശേഷം ശ്യാമിന്റെ ആഗ്രഹങ്ങൾ ബോർഡിൽ എഴുതണം. ഓരോ കുട്ടിയും ഉത്തരം നോട്ടു പുസ്തകത്തിൽ എഴുതട്ടെ
- കുട്ടികൾ നാല് സംഘങ്ങളായി തിരിഞ്ഞ് സംഘത്തിൽ വെച്ച് ഓരോരുത്തരും എഴുതിയ ഉത്തരങ്ങൾ ഉറക്കെ വായിച്ച് ന്യായീകരിക്കട്ടെ. ഓരോരുത്തരും വ്യക്തിപരമായ ആവശ്യങ്ങൾ എഴുതി മുൻഗണനാക്രമം നിശ്ചയിക്കട്ടെ.
- ആഗ്രഹങ്ങൾക്കല്ല, ആവശ്യങ്ങൾക്കാണ് പ്രാധാന്യമെന്ന് ചർച്ചയിലൂടെ കുട്ടികൾ കണ്ടെത്തട്ടെ.
- ഒരു ആഴ്ചക്കാലത്തെ സ്വന്തം വീട്ടിലെ വരവ് ചെലവ് തുക ഏതെല്ലാം ഇനത്തിലാണ് എന്ന് കുട്ടികൾ ചോദിച്ചറിയട്ടെ അവയുടെ മുൻഗണനാക്രമം കുട്ടികൾ സംഘം ചേർന്ന് ചർച്ചയിലൂടെ തീരുമാനിക്കട്ടെ.
- വരുമാനവും ചെലവും തമ്മിലുണ്ടാകേണ്ട ബന്ധത്തിലെ ഗണിതാശയങ്ങൾ കുട്ടികൾ മനസ്സിലാക്കാനുതകുന്ന ചെറിയ പ്രശ്നങ്ങൾ കുട്ടികൾക്ക് നൽകാം.

ഉദാഃ (1) വിഷുക്കൈനീട്ടമായോ പെരുന്നാൾ സമ്മാനമായോ ലഭിച്ച 50 രൂപ എങ്ങിനെയെല്ലാം ചെലവിടും? കുട്ടികളോരോരുത്തരും അവരുടെ ഉത്തരങ്ങൾ എഴുതി തയ്യാറാക്കട്ടെ. അത്യാവശ്യങ്ങളുമായി അവരുടെ ചെലവുകളെ താരതമ്യപ്പെടുത്തുക

ഉദാഃ (2) ഒരു ഓണക്കാലം നാരായണന് 200 രൂപ കൂലി കിട്ടി. കുട്ടികൾക്ക് ഉടുപ്പ് വാങ്ങണം കുറഞ്ഞത് 100 രൂപ, പച്ചക്കറി - പലവ്യഞ്ജനം വാങ്ങാൻ 50 രൂപ, അച്ഛനു മരുന്നു വാങ്ങാൻ വേണം 25 രൂപ, അയലത്തു നിന്നും നേരത്തെ കടം വാങ്ങിയിരുന്ന 50 രൂപ തിരികെ നൽകണം. നാരായണൻ ഏറ്റവും മുന്തിയ പരിഗണന നൽകി മൂന്നു കാര്യങ്ങൾ മാത്രം നിർവഹിച്ചു. എന്തെല്ലാം കാര്യങ്ങളാണ് നിർവഹിച്ചതെന്ന് കുട്ടികൾ ക്രിയ ചെയ്യട്ടെ. പരിഗണിച്ച മൂന്നു കാര്യങ്ങളും അവക്കാവശ്യമായി വന്ന ചെലവുകളും കുട്ടികൾ എഴുതട്ടെ. ബാക്കി തുക വല്ലതും മിച്ചമുണ്ടെങ്കിൽ അതെത്ര? പണം പോരാതെ വന്നെങ്കിൽ അതെത്ര? കുട്ടികൾ വ്യത്യസ്തമായ ആവശ്യങ്ങളിലൂടെ വ്യത്യസ്തമായ തങ്ങളുടെ ഉത്തരങ്ങൾ കാണട്ടെ.

## മരം ഒരു വരം

സമയം : 45 മിനിററ്

ശേഖരിക്കേണ്ട വസ്തുക്കൾ : പണിയായുധങ്ങൾ, ഫലവൃക്ഷതൈകൾ, വെള്ളം, വളം മുതലായവ.

- ❑ ക്ലാസ്സിൽ ജൂൺ 5 ന്റെ പ്രാധാന്യം വിശദമാക്കുന്ന ചർച്ച.
- ❑ കുട്ടികൾ നാല് സംഘങ്ങളായി മാറുന്നു, ഓരോന്നും പരിസര സംരക്ഷണ സംഘങ്ങളാണിപ്പോൾ.
- ❑ പണിയായുധങ്ങളും, ഫലവൃക്ഷതൈകളും വിതരണം ചെയ്യുന്നു.
- ❑ ഓരോ ഗ്രൂപ്പും സ്ക്കൂൾ പരിസരത്ത് ഓരോ വൃക്ഷതൈകൾ നടുന്നു. ദിവസവും അവ പരിപാലിക്കാനും വളർച്ച നിരീക്ഷിക്കാനും ആവശ്യപ്പെടുന്നു, രക്ഷിതാക്കളുടെ സഹായവും തേടണം. 'വിദ്യാകേളി '97 ന്റെ ഓർമ്മക്ക് നട്ട വൃക്ഷതൈകൾ' സംരക്ഷിക്കാനുള്ള ഉത്തരവാദിത്വം സ്ക്കൂൾ പരിസരത്ത് താമസിക്കുന്ന രക്ഷിതാക്കളേയും നാട്ടുകാരേയും കൂടി ചുമതലപ്പെടുത്തുക.
- ❑ സ്ക്കൂളിൽ ഒരു "പരിസര ക്ലബ്ബ്" രക്ഷിതാക്കളുടെ യോഗത്തിൽ ചർച്ച ചെയ്യുന്നു. വരും വർഷം "പരിസര ക്ലബ്ബ്"സ്ക്കൂളിൽ സജീവമാക്കാനുള്ള പരിപാടികൾ ഉണ്ടാവണം.
- ❑ സാമൂഹ്യ വനവൽക്കരണ വകുപ്പ്, ഗ്രാമപഞ്ചായത്ത് ഇവരുടെ സഹായസഹകരണങ്ങൾ തേടാവുന്നതാണ്.

## ആരോഗ്യസേന

സമയം : 90 മിനിററ്

- കുട്ടികൾ നാല് സംഘങ്ങളായി മാറുന്നു.
- ഓരോ സംഘവും ഓരോ ആരോഗ്യസേനയാണിപ്പോൾ.
- ക്ലാസ്സ് മുറി, സ്ക്കൂൾ പരിസരം, സ്ക്കൂളിനടുത്തുള്ള പൊതുനിരത്ത് ഇവിടെയെല്ലാം രോഗം പരത്താനിടയുള്ള കാര്യങ്ങൾ കണ്ടെത്താൻ ആരോഗ്യസേനയെ നിയോഗിക്കുന്നു. ഓരോ സംഘവും കണ്ടെത്തിയ കാര്യങ്ങൾ രേഖപ്പെടുത്തി ക്രോഡീകരിച്ച് അതത് ടീം ലീഡർ ക്ലാസ്സിൽ അവതരിപ്പിക്കുന്നു. ചർച്ച ചെയ്യുന്നു, പരിഹാരമാർഗ്ഗങ്ങൾ കണ്ടെത്തുന്നു.
- സ്ക്കൂളിലൊരു " ഹെൽത്ത് ക്ലബ്ബ് " ന്റെ സാദ്ധ്യതകൾ ചർച്ച ചെയ്യുന്നു.
- വരുന്ന അദ്ധ്യയന വർഷത്തിൽ ഒരു ഹെൽത്ത് ക്ലബ്ബ് സ്ക്കൂളിൽ സജീവമാക്കാനുള്ള ആലോചനകൾ രക്ഷിതാക്കളുടെ യോഗത്തിൽ നടക്കട്ടെ.

## പോലീസ്സ്റ്റേഷൻ സന്ദർശനം

സമയം : രണ്ടര മണിക്കൂർ (ഉച്ചക്കുശേഷം)

- അധ്യാപകൻ രക്ഷിതാക്കളുടെ സഹായത്തോടെ അടുത്തുള്ള പോലീസ് സ്റ്റേഷൻ സന്ദർശിച്ച് കുട്ടികളുടെ സ്റ്റേഷൻ സന്ദർശനത്തെക്കുറിച്ച് അധികൃതരെ ധരിപ്പിക്കുകയും സന്ദർശനത്തിനുള്ള അനുവാദം വാങ്ങുകയും ചെയ്തിരിക്കണം.
- കുട്ടികളും വരാൻ കഴിയുന്ന രക്ഷിതാക്കളും, അധ്യാപകരും പോലീസ് സ്റ്റേഷൻ സന്ദർശനത്തിനെത്തുന്നു.
- പോലീസ് ഉദ്യോഗസ്ഥരെ കുട്ടികൾ അടുത്തറിയുന്നു. പോലീസ് ഉദ്യോഗസ്ഥരുമായി കുട്ടികളുടെ സംവാദം. പോലീസ് സ്റ്റേഷനിലെ ഉപകരണങ്ങളെക്കുറിച്ച് കുട്ടികൾ അറിയുന്നു. (ഉദാ: വയർലെസ് സെററ് പ്രവർത്തനം മുതലായവ)
- പോലീസ് സേനയുടെ ആയുധങ്ങളെക്കുറിച്ച് കുട്ടികൾ അറിയുന്നു. (ഉദാ: ലാത്തി, തോക്ക് മുതലായവ)
- പോലീസ് സ്റ്റേഷനിലെ ലോക്കപ്പിനെക്കുറിച്ചും, ജയിലിനെക്കുറിച്ചും കുട്ടികൾ അറിയുന്നു.
- പോലീസ് അധികാരികളുമായുള്ള സംവാദം കുട്ടികളെ ഏറെ ആവേശഭരിതരാക്കുന്നു

## പ്രാഥമിക ആരോഗ്യകേന്ദ്രം സന്ദർശനം

സമയം : രണ്ടര മണിക്കൂർ (ഉച്ചക്കു ശേഷം)

- അധ്യാപകൻ രക്ഷിതാക്കളുടെ സഹായത്തോടെ അടുത്തുള്ള പ്രാഥമികാരോഗ്യകേന്ദ്രം സന്ദർശിച്ച് കുട്ടികളുടെ പ്രാഥമിക ആരോഗ്യ സന്ദർശനത്തെക്കുറിച്ച് അധികൃതരെ ധരിപ്പിക്കുകയും സന്ദർശനത്തിനുള്ള അനുവാദം വാങ്ങുകയും ചെയ്തിരിക്കണം.
- കുട്ടികളും വരാൻ കഴിയുന്ന രണ്ടുമൂന്നു രക്ഷിതാക്കളും അധ്യാപകരും പ്രാഥമിക ആരോഗ്യ കേന്ദ്രം സന്ദർശനത്തിനെത്തുന്നു.
- പ്രാഥമികാരോഗ്യകേന്ദ്രത്തിലെ ഉദ്യോഗസ്ഥനെ കുട്ടികൾ അടുത്തറിയുന്നു.
- പ്രാഥമികാരോഗ്യകേന്ദ്രത്തിലെ ഉദ്യോഗസ്ഥനുമായ് കുട്ടികളുടെ സംവാദം.
- പ്രാഥമികാരോഗ്യകേന്ദ്രത്തിലെ പ്രവർത്തനങ്ങളെന്തെല്ലാമാണെന്ന് കുട്ടികൾ ചോദിച്ചറിയുന്നു.
- പ്രാഥമികാരോഗ്യകേന്ദ്രം നാടിനു വേണ്ടി ചെയ്യുന്ന സേവനങ്ങൾ? കുട്ടികൾ ചോദിച്ചറിയുന്നു
- പരിസര ശുചിത്വം, ആരോഗ്യപാലനം രോഗപ്രതിരോധകുത്തിവെപ്പുകൾ ഇവയെല്ലാം സജീവ ചർച്ചയാക്കുന്നു.

## നമ്മുടെ ഗ്രാമപഞ്ചായത്ത്

സമയം : രണ്ടു മണിക്കൂർ

(ഈ പ്രവർത്തനം " വിദ്യാകേളി - ബാലോത്സവം" പരിപാടിയായി നടത്തുന്നതാവും ഉചിതം.
മുഴുവൻ പ്രവർത്തനങ്ങളിലും രക്ഷിതാക്കളുടെ പങ്കാളിത്തം കൂടി ഉറപ്പു വരുത്തണം.)

- ക്ലാസ്സിലെ കുട്ടികളെ പത്ത് പന്ത്രണ്ട് സംഘങ്ങളാക്കുന്നു. ഓരോ ബഞ്ചിലും ഓരോ സംഘത്തിനെ ഇരുത്തുന്നു.
- ഇപ്പോൾ ഓരോ ബഞ്ചും ഓരോ ഗ്രാമങ്ങളാണ്. അഥവാ ഗ്രാമപഞ്ചായത്ത് വാർഡുകൾ.
- ഓരോ ബഞ്ചിൽ നിന്നും ഒരാളെ വാർഡുമെമ്പറായി തെരഞ്ഞെടുക്കുന്നു. മത്സരം ഉണ്ടെന്നിരിക്കിൽ വോട്ടെടുപ്പ് നടക്കട്ടെ.
- വനിതാസംവരണ വാൾഡുകൾ 33% ഉറപ്പാക്കണം. (ഇതെന്തിനെന്നുള്ള ചർച്ചയുണ്ടാകണം)

- മുഴുവൻ വാർഡു മെമ്പർമാരും ഒത്തു ചേരുന്നു, ഇതിപ്പോൾ ഒരു ഗ്രാമപഞ്ചായത്തിൻെറ യോഗമാണ്. ഗ്രാമപഞ്ചായത്ത് പ്രസിഡണ്ട്, വൈസ്പ്രസിഡണ്ട്, സ്റ്റാന്റിംഗ് കമ്മററി ചെയർമാൻ ഇവരെ തെരഞ്ഞെടുക്കുന്നു. (ഇവരുടെ ചുമതലകളെന്തെന്നുള്ള ചർച്ച വേണം.)
- ഗ്രാമ പഞ്ചായത്ത് പ്രസിഡണ്ടിൻെറ അധ്യക്ഷതയിൽ ഗ്രാമസഭായോഗങ്ങൾ വീണ്ടും ബഞ്ചുകളിലെ സംഘങ്ങൾ സജീവമാകട്ടെ.
- മൂന്ന് നാല് ഗ്രാമസഭായോഗങ്ങൾ എങ്കിലും നടക്കണം. വാർഡുകളിലെ ജനങ്ങളുടെ പ്രശ്നങ്ങൾ ചർച്ചചെയ്യുന്നു. പരിഹാരമാർഗ ങ്ങളെക്കുറിച്ച് ആലോചനകൾ നടക്കുന്നു.
- എന്താണ് ജനകീയ ആസൂത്രണം? (പ്രാഥമിക വിവരങ്ങൾ നൽകാൻ കഴിയണം)
- പ്രാഥമിക സർക്കാരുകളെ (ത്രിതലപഞ്ചായത്തുകൾ) ശക്തിപ്പെടുത്തേണ്ടതിനെക്കുറിച്ചുള്ള ചർച്ചകളാവാം.

## ഞങ്ങളുടെ ചുമർപത്രം

സമയം : മൂന്നിടവിട്ട ദിവസങ്ങളിൽ 45 മിനിററു വീതം

കുട്ടികളുടെ ഭാവന, സർഗ്ഗശേഷി, നിർമ്മാണ വാസന ഇവ തൊട്ടുണർത്താൻ പററിയ സംരംഭമാണ് ചുമർപത്രം. കട്ടിയുള്ള ഒരു കടലാസ്സു ഷീറ്റിലോ ചാർട്ട് പേപ്പറിലോ കുട്ടികളുടെ സൃഷ്ടികൾ ഒത്തുചേരുമ്പോൾ ചുമർപത്രം തയ്യാറാവുന്നു. ചുമർപത്രത്തിലെ സൃഷ്ടികൾ എങ്ങ നെയായിരിക്കണം? അവ ഇങ്ങിനെയായിരിക്കണമെന്ന് നിർദ്ദേശിക്കുന്നത് ശരിയല്ല. കാരണം അത് കുട്ടികളുടെ ഭാവനയെ തളച്ചിടലാവും. എന്നാൽ ചില സൂചനകൾ തീർച്ചയായും അവർക്കുകൊടുത്തേ മതിയാവൂ.

- കുട്ടികളുടെ നാല് സംഘങ്ങളും ഓരോ ചുമർ പത്രം നിർമ്മിക്കണം.
- ഓരോ സംഘത്തിലേയും കുട്ടികളിൽ നിന്ന് പത്രാധിപസമിതിയേയും പത്രാധിപരേയും കണ്ടെത്തണം. സഹായിക്കാൻ ഒരു ടീച്ചറും.
- കുട്ടികളുടെ സ്വതന്ത്ര ഭാവനക്ക് പ്രാമുഖ്യം നൽകണം. കൊച്ചുകൊച്ചു കഥകൾ, കവിതകൾ, കുറിപ്പുകൾ, നുണക്കഥകൾ, കുട്ടികളുടെ സ്വപ്നങ്ങൾ, കുസൃതിചോദ്യങ്ങൾ ഇവയെല്ലാം ചുമർപത്രത്തിൽ സ്ഥാനം പിടിക്കട്ടെ.
- സങ്കൽപ്പിച്ചെഴുതാൻ വിരുതുള്ളവർക്ക് (ഞാൻ ഒരു പൂമ്പാറ്റയായാൽ...) അങ്ങനെയുമാകാം.
- എല്ലാ കുട്ടികൾക്കും സ്വതന്ത്രമായ രചനകൾ സാധിച്ചെന്നു വരില്ല. അവർ കടംകഥകളോ കണക്കിലെ കളികളോ ശേഖരിക്കട്ടെ, ചിത്രങ്ങളുമാകാം.
- ചുമർപത്രം മൂന്നോ നാലോ പിരീഡ് കൊണ്ട് പൂർത്തീകരിക്കണം. വിദ്യാകേളി സമാപനത്തിൽ പ്രദർശിപ്പിക്കുകയും വേണം. മികച്ച സംഘത്തിന സമ്മാനവും നൽകാം.

## വിദ്യാകേളി സംഘാടകസമിതി, കൊടുങ്ങല്ലൂർ,

ചെയർമാൻ : ഇ.എം.അലി (എ.ഇ.ഒ. റിട്ടയേർഡ്)

വൈസ് ചെയർമാൻമാർ : പി.കെ.അശോകൻമാസ്റ്റർ

വി.പി.ഹരിലാൽമാസ്റ്റർ

കൺവീനർ : സി.എ.നസീർ

സംഘടന കോ-ഓർഡിനേറ്റർ : ഏ.പി.മുരളീധരൻ

അക്കാഡമിക് കോ-ഓർഡിനേറ്റർ : പി.തങ്കപ്പൻമാസ്റ്റർ

ഡോക്യുമെന്റേഷൻ കോ-ഓർഡിനേറ്റർ : വി.മനോജ്

## അച്ചടി & അദ്ധ്യാപക പരിശീലനം സ്വാഗതസംഘം

ചെയർമാൻ : അഡ്വ : പി.ഡി.വിശ്വംഭരൻ

കൺവീനർ : കെ.എം.ബേബി

## നന്ദി

നഗരസഭ, കൊടുങ്ങല്ലൂർ ❑ കെ.ജെ. ആശുപത്രി, കൊടുങ്ങല്ലൂർ ❑ മെഡികെയർ ആശുപത്രി, കൊടുങ്ങല്ലൂർ
മോഡേൺ ആശുപത്രി, കൊടുങ്ങല്ലൂർ ❑ ഒ.കെ. മിഷൻ ആശുപത്രി, കൊടുങ്ങല്ലൂർ.
ശ്രീനാരായണ സമാജം, മേത്തല, കൊടുങ്ങല്ലൂർ ❑ ഗുരുദേവസമാജം, കൊടുങ്ങല്ലൂർ.
പുല്ലൂറ്റ് സർവ്വീസ് സഹകരണബാങ്ക്, കൊടുങ്ങല്ലൂർ ❑ വിദ്യപ്രകാശിനി സഭ, എൽത്തുരുത്ത്, കൊടുങ്ങല്ലൂർ
വിദ്യാർത്ഥദായിനി സഭ, എൽത്തുരുത്ത്, കൊടുങ്ങല്ലൂർ ❑ സുമംഗള ജ്വല്ലറി, കൊടുങ്ങല്ലൂർ
ശ്രീജാസ് റെഡിമെയ്ഡ്സ്, കൊടുങ്ങല്ലൂർ ❑ എഡിസൺ ഇലക്ട്രോണിക്സ്, കൊടുങ്ങല്ലൂർ
സോഡിയാക് കംപ്യൂട്ടേഴ്സ്, കൊടുങ്ങല്ലൂർ ❑ ലക്ഷ്മി ജ്വല്ലറി, കൊടുങ്ങല്ലൂർ
കെ.കെ. അബ്ദു & സൺസ്, കൊടുങ്ങല്ലൂർ ❑ ഹിന്ദുസ്ഥാൻ അമ്പ്രലാസ്, കൊടുങ്ങല്ലൂർ

'പൂവാങ്കുരുന്നില'

കൈപുസ്തകത്തെക്കുറിച്ചുള്ള അഭിപ്രായങ്ങളും നിർദ്ദേശങ്ങളും ദയവുചെയ്ത് എഴുതുക

വിലാസം :

കൺവീനർ, വിദ്യാകേളി സംഘാടകസമിതി, ശാസ്ത്രസാഹിത്യപരിഷത്ത്, പരിഷദ് ഭവൻ. കൊടുങ്ങല്ലൂർ - 680 664

